

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ഗുരുപൂജ

## 2007 മാർച്ച് 11 (1182 കുംഭം 27)







ആദരിക്കേണ്ടവരെ ആദരിച്ച് സുകൃതികളായി തീരുകയെന്നത് ആർഷസംസ്ക്കാരത്തിന്റെ അവിഭാജ്യ ഭാഗമാണ്. ഈ സാംസ്ക്കാരിക പൈതൃകത്തിൽ സ്വാമി സിദ്ധിനാഥാനന്ദ സ്മൃതി സമിതിയും ഭാഗഭാക്കാകുന്നു. അതിന്റെ സാക്ഷാത്തായ തെളിവായിത്തീരട്ടെ ഗുരുപൂജ എന്ന ഈ സ്മരണിക.

വേദാന്ത സാഹിത്യരംഗത്ത് അനിഷേധ്യമായ പ്രതിഭാപ്രസരം പരത്തിയ ഗുരുനാഥനാണ് പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ. ആ മഹാത്മാവിന്, അതും അദ്ദേഹത്തിന്റെ ശതാഭിഷേക ദിനത്തിൽത്തന്നെ സിദ്ധിനാഥാനന്ദ പുരസ്കാരം പ്രഖ്യാപിച്ചപ്പോളെടുത്ത പ്രതിജ്ഞയുടെ പാലനമാകുന്നു ഈ സ്മരണിക. ഇവിടെ അദ്ദേഹത്തിന്റെ ശിഷ്യരും ആരാധകരും സ്മരണകൾ അക്ഷരങ്ങളിലേക്ക് ആവാഹിക്കുന്നു. അതാണ് ഈ ഗുരുപൂജ.

എപ്പോൾ വേണമെങ്കിലും വന്നെത്താവുന്ന അവസാനത്തെ വിരുന്നുകാരന്റെ മുന്നിലും നിർഭയനായി നില്ക്കുവാൻ കഴിയുന്ന ഒരാൾ. ഭയങ്ങളിൽ വെച്ചേറ്റവും വലിയ ഭയത്തെ കീഴടക്കിയ ധീരൻ. സംസാരസാഗരത്തിൽപ്പെട്ടലയുന്ന നിരവധി പേർക്ക് നിത്യസത്യത്തിലേക്കുള്ള മാർഗ്ഗനിർദ്ദേശം നല്കുന്ന ഗുരു. അങ്ങനെയൊരു ഗുരുനാഥന്റെ ശാന്തഗംഭീരമായ സ്വത്വത്തെ അനാവരണം ചെയ്യാൻ കഴിയുമോ? അസാദ്ധ്യം തന്നെയാണത്. എന്നിട്ടും അതിനുള്ള ശ്രമത്തിന്റെ ഭാഗമാണ് ഈ ഗുരുപൂജ.

പ്രപഞ്ചത്തിൽ നിറഞ്ഞുനില്ക്കുന്ന വൈവിധ്യങ്ങളിലും ഏകത്വം ദർശിച്ച ഒരു മഹാത്മാവ്. പൂജാർഹർക്കും പൂജ്യനായ മഹാത്മാവ്. ഇങ്ങനെയുള്ള മഹാത്മാവിനെ ആദരിക്കുന്നതിന്റെ ഭാഗമായുള്ള ഒരു സംരംഭത്തിന് പരിധികളും പരിമിതികളും ഏറെയുണ്ട്. ആ മഹാത്മാവിനെ, ജീവിച്ചിരിക്കുമ്പോൾ തന്നെ ഈ വിധത്തിലെങ്കിലും പൂജിക്കാനുള്ള സന്ദർഭം കൈവന്നതിൽ സ്വാമി സിദ്ധിനാഥാനന്ദ സ്മൃതി സമിതിക്കുള്ള അളവറ്റ ആനന്ദത്തിന്റെ തെളിവുറ്റ മാതൃകയായിത്തീരട്ടെ ഈ ഗുരുപൂജ എന്ന് പ്രാർത്ഥിക്കുന്നു. ഗുരുപൂജ സാദരം, സപ്രണാമം ഗുരുപാദങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു.

സർവ്വദാ സർവ്വേശ്വര സ്മരണയിൽ


ഇ. ചന്ദ്രശേഖരൻ, പ്രൊഫ. എസ്. രാധാകൃഷ്ണൻ, സുദർശനം സുകുമാരൻ, സരള ബാഹുലേയൻ
വി.എൻ. രാജീവൻ, അഡ്വ. കെ.എം. ഉണ്ണി, ജെ. ലളിത , രാജീവ് ഇരിങ്ങാലക്കുട

**സ്വാമി സിദ്ധിനാഥാനന്ദ സ്മൃതി സമിതി**
C/o. ശ്രീചന്ദ്ര മാനവസേവ ട്രസ്റ്റ്
മുതുവറ, പുഴയ്ക്കൽ പി.ഒ., തൃശ്ശൂർ
ഫോൺ : 0487 - 2305246, 2306268

# താളുകൾ മറിക്കുമ്പോൾ



**താളുകൾക്കുള്ളിൽ അരവിന്ദൻ**

# ജീവിത ദർശനം - ശ്രീരാമകൃഷ്ണ സന്ദേശം

സിദ്ധിനാഥാനന്ദസ്വാമി

**ഹിരൺമയേന പാത്രേണ സത്യസ്യാപിഹിതം മുഖം**
**തത്ത്വം പൂഷന്നപാവൃണു സത്യധർമ്മായ ദൃഷ്ടയേ.**

**(ഈശാവാസ്യം 15)**

'സത്യത്തിന്റെ മുഖം ഒരു പൊൻപാത്രം കൊണ്ടു മൂടിയിരിക്കുന്നു. അല്ലയോ ദേവ, സത്യ ധർമ്മനിഷ്ഠനായ എനിക്ക് ആ മുഖം ഒന്നു കാണാൻ ആ മറയൊന്നു മാറ്റിയാലും.'

നമ്മുടെ ജീവിതദർശനത്തിന്റെ ലക്ഷ്യവും മാർഗ്ഗവും ഈശാവാസ്യോപനിഷത്തിലെ ഈ മന്ത്ര ത്തിൽ സൂത്രരൂപത്തിൽ സൂചിപ്പിച്ചിരിക്കുന്നു.

ജീവൻ നിലനിർത്താനുള്ള ത്വരയാണു ജീവി തം. അതു മനുഷ്യനു മാത്രമല്ല, സമസ്തപ്രാണിജാ ലത്തിനുമുണ്ട്; 'ദശനിയുതശതവയസി ജീർണ്ണ മെന്നാകിലും ദേഹികൾക്കേറ്റം പ്രിയം ദേഹമോർക്ക നീ.' എന്നു മാരുതി രാവണനോടു പറയുകയുണ്ടാ യി. എന്നാൽ മനുഷ്യേതര പ്രാണികൾക്കും ജീവിതമേ ഉള്ളു, ജീവിതദർശനമില്ല. അവയുടെ ജീവിതം ആഹാര നീഹാര വിഹാര പരിമിതമാണ്. അവ വർത്തമാനകാല ത്തിൽ മാത്രം ജീവിക്കു ന്നു. കഴിഞ്ഞതിനെക്കു റിച്ചു സന്താപമോ വരാ നിരിക്കുന്നതിനെക്കുറിച്ചു സംഭ്രമമോ അവയ്ക്കില്ല: കാരണം, അവയുടെ അന്തഃക രണം അങ്കുരാവസ്ഥയിൽ എത്തിയിട്ടേ ഉള്ളു. അന്തഃകരണ ത്തിനു പരിണാമം വന്നിട്ടുള്ള മനുഷ്യൻ വർത്തമാനകാലത്തിലെന്നതിലുമുപരി ഭൂതഭാവി കളിലാണു ജീവിക്കുന്നത്. കഴിഞ്ഞ തെറ്റുകൾ തിരു ത്താം, ഭാവിയെ രൂപപ്പെടുത്താം. അതാണവന്റെ മേന്മ. ജീവിത ദർശനം മനുഷ്യന്റെ സവിശേഷത യാണ്.



'സൃഷ്ടികർത്താവ് മരങ്ങൾ, മൃഗങ്ങൾ, പാമ്പു കൾ, പക്ഷികൾ, മത്സ്യങ്ങൾ എന്നിങ്ങനെ പലതും സൃഷ്ടിച്ചു; എന്നിട്ടൊന്നും തൃപ്തനായില്ല. 'തൈസ്തൈരതുഷ്ടഹൃദയഃ പുരുഷം വിധായ, ബ്രഹ്മാവലോകധിഷണം മുദമാപ ദേവഃ' 'അതു കൊണ്ടൊന്നും തൃപ്തിവരാതെ, മനുഷ്യനെ സൃഷ്ടിച്ചു; അപ്പോൾ സന്തോഷമായി, കാരണം അവന് ബ്രഹ്മദർശനത്തിനു സമർത്ഥമായ ബുദ്ധി യുണ്ട്'.

ഓരോ ജനതയ്ക്കും ഓരോ സ്വധർമ്മമു ണ്ട്, ഓരോ വ്യക്തിക്കുമെന്നപോലെ. വ്യാപാരം, രാഷ്ട്രനീതി, സമൂഹ നീതി, ശാസ്ത്രഗവേഷണം എന്നിങ്ങനെ ഓരോന്നാണ് മറ്റു പല ജനതകളുടെയും ദേശീയ ധർമ്മം. ഭാരതം ഒരു പുരാതന ജനത. ലോക ജീവിതത്തിന്റെ എല്ലാ ഭാവങ്ങളും, ഐശ്വര്യവും വിനാശ വും, ഭാരതം കണ്ടിട്ടു ണ്ട്. ആകയാൽ ജീവി തത്തെ സമഗ്രമായി വിലയിരുത്താനുള്ള കഴിവും ഭാരതം നേടിയി ട്ടുണ്ട്. പക്വത പ്രാപി ക്കാത്ത വ്യക്തിയും ജന തയും ജീവിക്കുന്നതു ശരീരതല ത്തിലാണ്: ഉദരോപസ്ഥതർപ്പണമാണ് അവർക്കു മുഖ്യം. അർത്ഥകാമങ്ങളാണ് അവർ തേടുന്നത്. പക്ഷേ മനുഷ്യന് ഉദരത്തിന് മുകളിലും ചില സ്ഥാനങ്ങളുണ്ട്. തല വയറ്റിലായ കബന്ധ നല്ലല്ലൊ അവന്റെ ആദർശം. മൃഗങ്ങളോടൊപ്പം മനുഷ്യനും ശാരീരികാവശ്യങ്ങളുണ്ട്, വാസ്തവം,

എന്നാൽ അവനിൽ ഒരു ചൈതന്യ വിശേഷവു മുണ്ടല്ലൊ, അതിനെയും അവൻ കണക്കിലെടുക്ക ണം. ശരീരത്തിനും ചൈതന്യത്തിനും ഇട യ്ക്കാണ് മനസ്സു നിലകൊള്ളുന്നത്. മദ്ധ്യ വർത്തിക്ക് ഇരുവശത്തുനിന്നും സമ്മർദ്ദങ്ങൾ വന്നുചേരും. ശാരീരികാവശ്യങ്ങൾക്കു മുഖ്യ സ്ഥാനം കൊടുത്താൽ മനസ്സ് അസ്വസ്ഥമായിത്തീ രും. അതിന്റെ പരിണാമം 'അനിത്യമസുഖം ലോകം' എന്ന അനുഭവമായിരിക്കും.

'സുഖായ കർമ്മാണി കരോതി ലോകഃ, ന തൈഃ സുഖം വാന്യദുപാരമം വാ വിന്ദേത, ഭൂയ സ്തത ഏവ ദുഃഖം' സുഖം നേടാൻ മനുഷ്യൻ പാടുപെടു ന്നു, എന്നിട്ട് സുഖം കിട്ടുന്നില്ല എന്നുളളതിരിക്കട്ടെ, ദുഃഖം നീങ്ങുന്നുമില്ല; മാത്രമോ, ഒന്നി നൊന്നു ദുഃഖം കൂടിക്കൂടിവരു കയും ചെയ്യുന്നു. ചിന്തിച്ചു നോക്കിയാൽ ഇതല്ലേ മനു ഷ്യന്റെ അനുഭവം? ഇതിനു പോംവഴി എന്തെങ്കിലും ഉണ്ടോ? എന്താണു ജീവിതത്തിന്റെ അർത്ഥം? ഈവക ചോദ്യങ്ങൾ അപ്പോൾ ഉയർന്നുവരും. പൂർവ്വാ ചാര്യന്മാർ ഇവ ചോദിച്ചു, ചില ഉത്തരങ്ങൾ കണ്ടെത്തി. 'അനി ത്യമസുഖം ലോകം' എന്നു പറഞ്ഞ് അവർ നിർത്തിയില്ല. തുടർന്ന്, 'ഇമം പ്രാപ്യ ഭജസ്വ മാം' ഇങ്ങനെയുള്ള ലോകത്തിൽ ദുഃഖശാന്തിയും സുഖവും ലഭിക്കണമെങ്കിൽ ഈശ്വരനെ ഭജിക്കണം എന്ന് അവർ ജീവിതസമ സ്യയ്ക്കു പരിഹാരവും കണ്ടുപിടിച്ചു.



ഈ ഘട്ടത്തിലാണ് ജീവിതദർശനത്തിന്റെ പ്രസക്തി മനസ്സിലാകുന്നത്. ദർശനം എന്നാൽ കണ്ണ്, കാഴ്ച, ബുദ്ധി എന്നൊക്കെയാണ് സാധാ രണ അർത്ഥം. എന്നാൽ ആ പദത്തിന് രൂഢമായ വേറൊരർത്ഥംകൂടിയുണ്ട്; യഥാർത്ഥതത്ത്വം അറി യാൻ സഹായിക്കുന്ന ശാസ്ത്രം, എന്ന്. സാംഖ്യ യോഗാദി ഷഡ്ദർശനങ്ങൾ പ്രസിദ്ധങ്ങളാണ്. എന്നാൽ ദർശനം ആറൊന്നുമല്ല. ചിന്തിക്കുന്ന ഓരോ മനുഷ്യനും ഓരോ ദർശനം ഉണ്ട്. ലോക സ്വഭാവം ഏറെക്കുറെ അറിഞ്ഞുകഴിയുമ്പോൾ, ഏവരും ഒരേ വഴിക്കു ചിന്തിക്കുവാൻ തുടങ്ങും. അങ്ങനെ ഓരോ ജനതയ്ക്കും പൊതുവായി ചില ദർശനവിശേഷങ്ങളുണ്ടാകും. ഭാരതീയദർശനം ആദ്ധ്യാത്മികമാണ്. അതില്ലെങ്കിൽ ജീവിതം ഒരു ദുരന്തനാടകമാകും; ആദ്ധ്യാത്മദർശനം ജീവി തത്തെ ശുഭപര്യവസായിയാക്കുന്നു. സത്യസാ ക്ഷാത്കാരമാണ് നമ്മുടെ ദർശനത്തിന്റെ ലക്ഷ്യം. അതിപ്പോൾ നമ്മിൽനിന്നും മറയ്ക്കപ്പെട്ടിരിക്കു കയാണ്. ആ മറയ്ക്കു നല്ല പൊൻപൂച്ചുകളുണ്ട് - ഹിരണ്മയപാത്രത്താൽ അത് മൂടപ്പെട്ടിരിക്കുന്നു, കണ്ണ്, കാത് തുടങ്ങിയ ഇന്ദ്രിയങ്ങൾക്ക് ഇമ്പമേ കുന്ന രൂപം,

ശബ്ദം മുതലായ വിഷയ ങ്ങളാണ് ആ മറ. ആ മറ നീക്കി യാൽ മാത്രമേ സത്യദർശനം സാധിക്കുകയുള്ളൂ. അതു നീക്കാൻ ആ സത്യസ്വരൂപനോട്, സൂര്യാദികൾക്കും പ്രകാശമരു ളുന്ന ആ സ്വയംപ്രകാശദേവനോ ട്, അപേക്ഷിക്കണം. അപേക്ഷ മാത്രം പോരാ, അപേക്ഷകൻ അതിന് അർഹനുമായിരിക്കണം. അർഹനാകുന്നതെങ്ങനെ? സത്യ ധർമ്മാദിനിഷ്ഠംകൊണ്ട്. 'സത്യേന ലഭ്യസ്തപസാ ഹ്യേഷ ആത്മാ' സത്യം കൊണ്ടും തപസ്സുകൊണ്ടും ആത്മാവിനെ അറിയാം. സത്യനി ഷ്ഠനാവണമെങ്കിൽ ധർമ്മം കൂടി യേകഴിയൂ. സത്യത്തിന്റെ പ്രായോഗികരൂപമാണു ധർമ്മം. 'ധർമ്മോ രക്ഷതി രക്ഷിതഃ' ധർമ്മത്തെ പാലിക്കുവോനെ ധർമ്മം പാലിക്കും, സത്യനി ഷ്ഠയും ധർമ്മാചരണവുമാണ് നമ്മുടെ ജീവിത ദർശനത്തിന്റെ കാതൽ. സത്യദർശനത്തിനുള്ള അടിത്തറ പാകുന്നത് ധർമമാണ്. നാലു പുരു ഷാർത്ഥങ്ങളിൽ ധർമ്മത്തിനും മോക്ഷത്തിനും അനുകൂലങ്ങളും അനുരൂപങ്ങളും ആകുമ്പോൾ മാത്രമേ അർത്ഥവും കാമവും പുരുഷാർത്ഥങ്ങ ളാകുന്നുള്ളു. എല്ലാറ്റിനും മൂലം ധർമ്മംതന്നെ.

ഭാരതീയ സമസ്തജീവിത സംവിധാനവും ഈ ദർശനത്തെ മുൻനിർത്തിയാണ്. ജീവിതത്തിന് ഒരു സമഗ്രപദ്ധതിയുണ്ട്. 'ശതായുർവ്വൈ പുരുഷഃ' മനുഷ്യന്റെ പൂർണ്ണായുസ്സ് നൂറു വർഷം. അതിനെ നാലുഘട്ടമായി തിരിക്കുന്നു. ആദ്യത്തെ 25 വർഷം അധ്യയനത്തിനുള്ളതാണ്. വിദ്യാർത്ഥി ഗുരുകു

ലത്തിൽ വസിച്ച് വേദം പഠിക്കുന്നു. ധർമ്മവും ബ്രഹ്മവും വേദത്തിൽ നിന്നേ അറിയാനാകൂ. സാംഗോപാംഗം ഒരു വേദം അദ്ധ്യയനം ചെയ്യാൻ പന്ത്രണ്ടു വർഷമെങ്കിലും വേണം. അധ്യയനം കഴിഞ്ഞ് വ്രതസ്നാനം നടത്തി ഗുരുദക്ഷിണ നൽകി ഗൃഹത്തിലേയ്ക്ക് മടങ്ങാൻ തുടങ്ങുന്ന ശിഷ്യന് ഗുരു നൽകുന്ന മഹത്തായ ഒരു ഉപദേശം തൈത്തിരിയോപനിഷത്തിലുണ്ട്. 'വേദമനൂച്യാ ചാര്യോടന്തേവാസിനമനുശാസ്തി. വേദാധ്യയനം കഴിഞ്ഞ ശിഷ്യനെ ഗുരു വീണ്ടും ഉപദേശിക്കുന്നു. ഇതുവരെ പഠിച്ചത് നടപ്പിൽ വരുത്തേണ്ടകാലമായി. അതിനെന്തുവേണം? 'സത്യം വദ ധർമ്മം ചര'. സത്യം പറയുക: സത്യമേ പറയാവൂ. അതു സാധിക്കണമെങ്കിൽ ധർമ്മം ആചരിക്കണം. അധർമ്മം ചെയ്യുന്നവന് സത്യം പറയാൻ ആവില്ല. അതെ, സത്യവാദനത്തിന്റെ പ്രായോഗികരൂപമാണ് ധർമ്മാചരണം. അതിനെന്തൊക്കെ ചെയ്യണം? സ്വാധ്യായാന്മാ പ്രമദഃ അധ്യയനത്തിന് മുടക്കം വരുത്തരുത്. ഗുരുകുലത്തിൽ നിന്ന് പോന്നു എന്നതുകൊണ്ട് വിദ്യാർജ്ജനം അവസാനിക്കുന്നില്ല. അത് സത്യദർശനംവരെ തുടരേണ്ട ഒരു പരിപാടിയാണ്. ധർമ്മം വിസ്മരിക്കാതിരിക്കാനും അത് ആവശ്യമാകുന്നു. 'ആചാര്യായ പ്രിയം ധനമാഹൃത്യ പ്രജാതന്തും മാ വ്യവച്ഛേത്സീഃ' ആചാര്യന് ഇഷ്ടധനം ദക്ഷിണയായി നൽകണം. വിദ്യാഭ്യാസകാലത്ത് ശിഷ്യൻ ഗുരുവിന് ധനദാനം ചെയ്യുന്നില്ല. വിദ്യ വിൽക്കാനുള്ളതല്ല, വിദ്യ വിലമതിക്കാവതല്ല. യഥാശക്തി ഗുരുവിന് ദക്ഷിണ നൽകുക എന്നത് വിദ്യാഭ്യാസത്തിലെ ഒരു ഘട്ടത്തിന്റെ പൂർത്തിയെക്കുറിക്കുന്ന ഒരു ചടങ്ങാണ്. ദക്ഷിണ നൽകി ഗുരുവിന്റെ അനുവാദത്തോടും അനുഗ്രഹത്തോടുംകൂടി ഗൃഹത്തിലേയ്ക്കു മടങ്ങുന്നു. കുടുംബത്തോടും സമുദായത്തോടും ഉള്ള കടങ്ങൾ വീട്ടാനും കടമകൾ നിർവ്വഹിക്കാനും ഉള്ള ഘട്ടമാണിനി. അതിന്, സമാനവർണ്ണയും ലക്ഷണാന്വിതയുമായ കന്യകയെ വേട്ട് സന്താനോത്പാദനം ചെയ്യുന്നു. "പ്രജാ തന്തും മാ വ്യവച്ഛേത്സീഃ" വംശപരമ്പരയ്ക്കു വിച്ഛിത്തി വരുത്തരുത്. കടങ്ങൾ മുഖ്യമായി മൂന്ന്: പിതൃക്കളോട്, ഋഷികളോട്, ദേവന്മാരോട്, പിതൃഋണം വീട്ടാൻ, കുലപാരമ്പര്യം നിലനിർത്തണം, അതിന് സന്താനോത്പാദനം ചെയ്യണം. ധർമ്മാനുസൃതമായി സമ്പാദിച്ച ധനംകൊണ്ട് വിഹിതങ്ങളായ ഭോഗങ്ങൾ അനുഭവിച്ച് ജീവിക്കണം. 'സത്യാന്ന പ്രമദിതവ്യം, ധർമ്മാന്ന പ്രമദിതവ്യം.' ദുർഘടഘട്ടങ്ങൾ പലതും വരും ജീവിതത്തിൽ : എന്തു വന്നാലും സത്യത്തെയും ധർമ്മത്തെയും കൈവിടരുത്. 'കുശലാന്ന പ്രമദിതവ്യം, ഭൂത്യൈ ന പ്രമദിതവ്യം.' ആത്മരക്ഷയ്ക്കും ഐശ്വര്യസമ്പാദനത്തിനും വേണ്ട കാര്യങ്ങൾ യഥായോഗ്യം ചെയ്യണം. "സ്വാധ്യായപ്രവചനാഭ്യാം ന പ്രമദിതവ്യം." ഋഷികളോടുള്ള കടം വീട്ടാൻ സ്വാധ്യായം നടത്തണം അതുമാത്രം പോരാ, പ്രവചനവും വേണ്ടതുണ്ട്: പുത്രന്മാരെയും ശിഷ്യന്മാരെയും വേദം പഠിപ്പിക്കുകയും വേണം. 'ദേവപിതൃകാര്യഭ്യാം ന പ്രമദിതവ്യം.' ദേവപ്രീതിക്ക് യാഗാദികളും പിതൃപ്രീതിക്ക് ശ്രാദ്ധാദികളും നടത്തണം. യജ്ഞാനുഷ്ഠാനംകൊണ്ടാണ് ദേവന്മാരോടുള്ള കടംവീട്ടേണ്ടത്. സന്താനോത്പാദത്തിനുപുറമേ ശ്രാദ്ധാദികളും ചെയ്യണം പിതൃപ്രീതിക്ക്. 'മാതൃദേവോ ഭവ, പിതൃദേവോ ഭവ, ആചാര്യദേവോ ഭവ, അതിഥിദേവോ ഭവ. "അമ്മയെയും അച്ഛനെയും ആചാര്യനെയും അതിഥിയെയും ഈശ്വരനായി കരുതി ആദരിക്കണം. നല്ല കാര്യങ്ങൾ ചെയ്യുക. ഞങ്ങളുടെ നല്ല കാര്യം മാത്രമേ അനുകരിക്കാവൂ. വിശിഷ്ടന്മാരായ ആളുകളെ യഥായോഗ്യം ആദരിക്കണം. കർമ്മത്തിലോ ആചാരത്തിലോ സംശയം എന്തെങ്കിലും വന്നാൽ ജ്ഞാനികളും ധർമ്മ നിഷ്ഠരുമായ സജ്ജനങ്ങൾ ചെയ്യുന്നതിനെ അനുസരിക്കുക. ഇതാണ് എനിക്കു പറയാനുള്ളത്. ഇതത്രെ വേദത്തിന്റെ രഹസ്യം . ഈ അനുശാസനം അനുസരിക്കേണ്ടതാകുന്നു. ഇതിന് ഊനം വരുത്തരുത്."

ഈ അനുശാസനം ഭാരതീയജീവിതദർശനത്തിന്റെ സാരസംഗ്രഹമാകുന്നു. കടം വീട്ടി വീട്ടി വരുമ്പോൾ മനസ്സിലാകും അതിനവസാനമില്ലെന്ന്. ധനം നേടുന്ന കാലത്തോളം കടങ്ങളും ഉണ്ട്. പാപ്പരെഴുതിയവന് പിന്നെ കടമൊന്നുമില്ല. ജീവിതം ഈശ്വരാർപ്പിതമാക്കിയാൽ ഋണബാധ്യത തീർന്നു. ജീവിതത്തിന്റെ രണ്ടാംഘട്ടം ഒടുവാകുമ്പോഴേയ്ക്കും മകൻ ഗുരുകുലത്തിൽ നിന്നു മടങ്ങിയെത്തി ചുമതലകളേൽക്കാൻ തയ്യാറായിട്ടുണ്ടാവും. "ഗൃഹസ്ഥസ്തു യദാ പശ്യേദ്വലീപലിതമാത്മനഃ, അപത്യസ്യൈവ ചാപത്യം തദാരണ്യം സമാശ്രയേത്" (മനു. 6.2). തൊലി ചുളിഞ്ഞു, മുടി നരച്ചു, മകനു മകനുമായി. ഇനി വീടുവിട്ട് കാട്ടിലേയ്ക്കു പോകാം. ഇതുവരെ പ്രവൃത്തിധർമ്മം. ഇനിയങ്ങോട്ടു നിവൃത്തിധർമ്മം. തലമുറകളുടെ വിടവുകൾ മൂലമുള്ള പ്രശ്നങ്ങളൊന്നും പഴയ സംവിധാനത്തിലില്ല. പ്രായമായവർ സ്വയം

ഒഴിഞ്ഞുമാറുന്നു. വയസ്സാകാനും പഠിക്കേണ്ടതുണ്ട്. വാനപ്രസ്ഥൻ തപസ്സിലും സ്വാധ്യായത്തിലും ഏർപ്പെടുന്നു. മനോമാലിന്യങ്ങളകന്ന് ശുദ്ധചിത്തനായാൽ ചതുർത്ഥാശ്രമത്തിൽ പ്രവേശിക്കുന്നു. "ഈശാവാസ്യമിദം സർവ്വം," സർവ്വവും ഈശ്വരമയമായി കണ്ട് അനികേതനും സ്ഥിരമതിയുമായി പരിവ്രാജകനായിത്തീരുന്നു. അവൻതന്നെ യഥാർത്ഥ സന്ന്യാസിയും യഥാർത്ഥ ബ്രാഹ്മണനും. അവന് സർവ്വാഃ സുഖമയാ ദിശഃ എങ്ങും ആനന്ദം. "വസുദേവഃ സർവ്വമിതി" സർവ്വവും ഭഗവന്മയമെന്ന് അവൻ കാണുന്നു. അവൻ കൃതകൃത്യൻ. അവൻ ലോകത്തിന് ഒരനുഗ്രഹം.

ഗുരുകുലത്തിൽ വസിച്ച് വേദം പഠിച്ച് ധർമ്മം ഗ്രഹിച്ച് ഗൃഹത്തിലെത്തി വിഹിതമാർഗ്ഗത്തിൽകൂടി ധനം നേടി, വിഹിതഭോഗങ്ങൾ അനുഭവിച്ച്, ഋണമുക്തനായി വീട് വിട്ട് വനത്തിൽപ്പോയി ആത്മചിന്തചെയ്ത് ആത്മദർശനം സാധിക്കുക എന്നതത്രെ ഭാരതീയജീവിതദർശനം. സത്യദർശനം ലക്ഷ്യം, ധർമ്മാചരണം - പ്രവൃത്തിധർമ്മവും നിവൃത്തിധർമ്മവും - ലക്ഷ്യപ്രാപ്തിക്കുള്ള ഉപായവും. ബ്രഹ്മചര്യാശ്രമത്തിൽ നിന്ന് നേരിട്ട് വാനപ്രസ്ഥത്തിലേയ്ക്കോ സന്ന്യാസത്തിലേയ്ക്കോ പോകുന്ന ഒരു പദ്ധതിയുമുണ്ട്. അതു പക്ഷേ വളരെ കുറച്ചുപേർക്കേ അനുസരിക്കാനാകൂ.

അപ്രകാരം അനുസരിച്ച, അലോകസാമാന്യനായ ഒരു മഹാപുരുഷനായിരുന്നു ശ്രീരാമകൃഷ്ണദേവൻ. കാലപ്പഴക്കത്താൽ ധർമ്മത്തിന് കോട്ടം തട്ടാറുണ്ട്. അങ്ങനെയുള്ള ഘട്ടങ്ങളിൽ ഓരോ മഹാപുരുഷൻമാർ വന്ന് ധർമ്മത്തെ പുനഃസ്ഥാപിക്കുന്നതായി കാണാം. ധർമ്മസംസ്ഥാപനത്തിനായി ആധുനികകാലത്ത് മൂർത്തിയെടുത്ത അവതാരപുരുഷനാണ് അദ്ദേഹം. ഇത് യുക്തിയുടെയും ശാസ്ത്രത്തിന്റെയും യുഗമാണ്. പണ്ടാരോ പറഞ്ഞു എന്നതുകൊണ്ട് ഇന്നുള്ളവർ വിശ്വസിക്കാൻ തയ്യാറല്ല.അവർ പറഞ്ഞത് ശരിയാണെന്നതിന് തെളിവെന്ത്? തെളിവിതാ, ശ്രീരാമകൃഷ്ണദേവന്റെ ജീവിതവും ഉപദേശങ്ങളും. അദ്ദേഹം വിദ്യാഭ്യാസത്തിനു വിദ്യാലയത്തിലേയ്ക്കല്ല പോയത്, വിദ്യാസ്വരൂപിണിയുടെ അടുത്തേയ്ക്കു നേരിട്ട്. അദ്ദേഹം തേടിയതും നേടിയതും അപരവിദ്യയല്ല, പരാവിദ്യയാണ്; ക്ഷരവിദ്യയല്ല അക്ഷരവിദ്യയാണ്. സത്യദർശനമാണ് അക്ഷരവിദ്യ. അതുകൊണ്ടേ സർവ്വജ്ഞത്വപദത്തിലെത്തൂ.

'വേദാഹമേതം പുരുഷം മഹാന്തം' 'പരം പൊരുളിനെ ഞാൻ കണ്ടിട്ടുണ്ട് ' എന്ന് വൈദികർഷി പാടി. സ്വാനുഭവത്തിൽക്കൂടി ശ്രീരാമകൃഷ്ണൻ ആ ദർശനം നേടി. സംശയാലുവും യുക്തി ചിന്തകനുമായ നരേന്ദ്രന്റെ ചോദ്യത്തിനുത്തരമായി ശ്രീരാമകൃഷ്ണൻ പറഞ്ഞു: "ഞാൻ ഈശ്വരനെ കണ്ടിട്ടുണ്ട്. നിന്നെ കാണുംപോലെ, പോര. അതിലും വ്യക്തമായി കണ്ടിട്ടുണ്ട്."എങ്കിൽ നരേന്ദ്രന് ഈശ്വരനെ കാണണം. രാമകൃഷ്ണൻ നരേന്ദ്രന് ഈശ്വരനെ കാണിച്ചുകൊടുത്തു അങ്ങനെയാണ് നരേന്ദ്രൻ വിവേകാനന്ദനായത്. "പകൽ സമയത്ത് നക്ഷത്രങ്ങളെ കാണുന്നില്ല എന്നതുകൊണ്ട് നക്ഷത്രങ്ങളില്ല എന്നു വരുന്നില്ല. ആത്മാർത്ഥമായി ഈശ്വരനെ വിളിക്കൂ, അവിടുന്ന് വിളികേൾക്കും. നാട്ടിൻപുറത്തുനിന്ന് വേലയ്ക്കു പട്ടണത്തിൽ വന്നിരിക്കയാണ് നാം; വേല തീർത്ത് വേഗം വീട്ടിൽ എത്തണം. വീട് അമ്മയുടെ കാലടിയിൽ. വേലയിൽ ഏർപ്പെട്ടിരിക്കുമ്പോൾ ഒരു കൈയ്കൊണ്ട് ഈശ്വരപാദം പിടിക്കുക, മറ്റേ കൈയ്കൊണ്ടു വേല ചെയ്ക. വേല തീർന്നാൽ ഇരു കൈയ്കളും കൂട്ടി അവിടുത്തെ അടിമലർ പിടിക്കുക. വള്ളം കിടക്കുന്നത് വെള്ളത്തിലാണ്; പക്ഷേ വെള്ളം വള്ളത്തിൽ കടക്കരുത്. ലോകത്തിൽ ജീവിക്കാം, എന്നാൽ മനസ്സ് ഈശ്വരനിലായിരിക്കണം. കൈയ്യിൽ എണ്ണപുരട്ടിയിട്ട് ചക്ക മുറിച്ചാൽ മുളഞ്ഞ് ഒട്ടുകയില്ല. ഈശ്വരനിൽ ഭക്തി യുറപ്പിച്ചിട്ട് ലോകത്തിൽ ജീവിക്കുക; ലൗകികക്ലേശങ്ങളൊന്നും അലട്ടുകയില്ല".

# ധന്യ ജീവിതം

ശ്രീരാമകൃഷ്ണ - വിവേകാനന്ദ ദർശനങ്ങൾ കാലാനുസൃതമായി മലയാളികൾക്കു വ്യാഖ്യാനിച്ചുതന്ന പണ്ഡിതനും തപോധനനുമാണ്, ഇക്കഴിഞ്ഞ ദിവസം കോഴിക്കോട്ട് സമാധിയടഞ്ഞ ശ്രീമദ് സിദ്ധിനാഥാനന്ദ സ്വാമികൾ. ശ്രീരാമകൃഷ്ണസംന്യാസി പരമ്പരയിലെ, കേരളത്തിലെ മുതിർന്ന സ്വാമിമാരിലൊരാളായിരുന്നു, അദ്ദേഹം. ഏഴു ദശകത്തോളം കാലം ശ്രീരാമകൃഷ്ണമിഷനിൽ സേവനമനുഷ്ഠിച്ച സ്വാമിജി കേരളത്തിനകത്തും പുറത്തുമുള്ള രാമകൃഷ്ണ മഠങ്ങളിൽ പല പദവികളിലും നിയോഗിക്കപ്പെട്ടിട്ടുണ്ട്. ആ ചുമതലകൾ നിർവഹിക്കുന്നതോടൊപ്പം മികച്ച എഴുത്തുകാരനും പ്രഭാഷകനുമെന്ന നിലയിൽ തന്റെ കഴിവുകൾ സമാജത്തിനു പ്രയോജനപ്പെടുമാറ് വിനിയോഗിക്കാനും സ്വാമിജി ശ്രദ്ധിച്ചു.

ജനങ്ങളുടെ ധർമ്മബോധം ഉയർത്തുകയും സദാചാരനിരതമായ ഒരു ജീവിതത്തിന് അവരെ പ്രാപ്തരാക്കുകയും ചെയ്യുന്നതാവണം ഉത്തമസാഹിത്യം എന്നതായിരുന്നു സ്വാമിജിയുടെ കാഴ്ചപ്പാട്. ഈ ഉറച്ച അടിത്തറയിൽ നിന്നുകൊണ്ടാണ് സ്വാമിജി മലയാളത്തിലും ഇംഗ്ലീഷിലുമായി അമ്പതിലേറെ കൃതികൾ രചിച്ചത്. അവയിൽ 'ശ്രീരാമകൃഷ്ണ വചനാമൃതം,' 'ശ്രീമദ്വിവേകാനന്ദ സ്വാമികൾ' തുടങ്ങിയ കൃതികളും ഒട്ടേറെ ലേഖനങ്ങളും ശ്രീരാമകൃഷ്ണപരമഹംസരുടെയും വിവേകാനന്ദസ്വാമികളുടെയും ജീവിതത്തെയും സന്ദേശത്തെയും കുറിച്ചുള്ളതാണ്. ആധുനിക ജീവിത സാഹചര്യങ്ങളിൽ ഈ ഋഷിവര്യന്മാരുടെ ചിന്താപദ്ധതി എത്ര മാത്രം പ്രസക്തമാണെന്ന് തുറന്ന് ചർച്ച ചെയ്യുന്നതാണ് അദ്ദേഹത്തിന്റെ രീതി. മനുസ്മൃതിയും നാരദഭക്തിസൂത്രവും വ്യാഖാനിക്കുമ്പോഴും ഈ സമ്പ്രദായം അദ്ദേഹം സ്വീകരിക്കുന്നു. ആധ്യാത്മിക വിഷയങ്ങൾ ലളിതവും സുന്ദരവുമായ ഭാഷയിൽ അവതരിപ്പിക്കാൻ സ്വാമിജിക്കു പ്രത്യേകമായ ഒരു സിദ്ധിയുണ്ട്.

സാഹിത്യത്തിൽ, ഒരു പക്ഷേ, സ്വാമിജി ശ്രദ്ധിക്കപ്പെട്ടത് 'ആദികവിയുടെ ആദർശപുരുഷൻ' എന്ന കൃതിയിലൂടെയായിരിക്കും. കുട്ടികൃഷ്ണമാരാർ തന്റെ നിശിതമായ യുക്തിചിന്തയിലൂടെ വാല്മീകിയുടെ രാമനെ വിമർശിച്ച് എഴുതിയ സുദീർഘ ലേഖനത്തിന് മറുപടിയെന്നോണം ശ്രീരാമൻ ഒരേ സമയം മനുഷ്യനും ഈശ്വരനുമാണ് എന്ന് യുക്തിപൂർവ്വം സ്ഥാപിക്കുകയാണ് സ്വാമികൾ ആ കൃതിയിൽ ചെയ്തത്. രാമന്റെ ഏകാന്തമായ ധർമനിഷ്ഠ ഉയർത്തിപ്പിടിക്കുന്നതോടൊപ്പം വാല്മികിരാമായണത്തിന്റെ സൗന്ദര്യാംശങ്ങൾ അതിവിദഗ്ദമായി ഇഴപിരിച്ച് കാണിക്കാനും സ്വാമിജി ശ്രദ്ധിക്കുന്നു. മഹാഭാരതത്തിലെ കുന്തി എന്ന കഥാപാത്രത്തെ കേന്ദ്രമാക്കി സ്വാമിജി രചിച്ച കൃതിയും സഹൃദയരുടെ പ്രശംസ പിടിച്ചു പറ്റിയിട്ടുണ്ട്. ഈയിടെ ബൈബിൾ ലളിതമായ മലയാളത്തിൽ പരിഭാഷപ്പെടുത്തിയത് ഏകദേശം പൂർത്തിയായിരുന്നു.

ഭാരതീയവിദ്യാഭവൻ പ്രസിദ്ധീകരിച്ച 'ഔവർ ഹെറിറ്റേജ്' ഉൾപ്പെടെ പത്തുകൃതികൾ സ്വാമിജി ഇംഗ്ലീഷിലും രചിച്ചിട്ടുണ്ട്. അവയിൽ 'വെൽത്ത് ആൻഡ് വിസ്ഡം ഓഫ് ഇന്ത്യ' 'റാംബ്ൾസ് ഇൻ റിലിജ്യൻ', കാസ്റ്റ് ആൻഡ് ബികാസ്റ്റ്' എന്നിവയിലെ ലേഖനങ്ങൾ ഹിന്ദുമതത്തിലെ എന്ന പോലെ അന്യമതങ്ങളിലെയും സാധനാ സമ്പ്രദായങ്ങളും ദർശനങ്ങളും സംബന്ധിച്ച സ്വാമിജിയുടെ പരിജ്ഞാനം വെളിപ്പെടുത്തുന്നവയാണ്. തന്റെ രാമായണ - മഹാഭാരത കൃതികളും അദ്ദേഹംതന്നെ ഇംഗ്ലീഷിലേക്കു പരിഭാഷപ്പെടുത്തിയിട്ടുണ്ട്. മാരാരുടെ ഭാരതപര്യടനം ഇംഗ്ലീഷ് പരിഭാഷ ഏകദേശം പൂർത്തിയായിരുന്നു. വിദേശങ്ങളിലെ മതസംവാദ പരിപാടികളിലേക്കും സ്വാമിജി ക്ഷണിക്കപ്പെടാറുണ്ടായിരുന്നു. പുത്തേഴൻ അവാർഡ്, സാഹിത്യഅക്കാദമി അവാർഡ്, രേവതീപട്ടത്താനം അവാർഡ് എന്നിവ അദ്ദേഹത്തിനു ലഭിച്ചത് ആധ്യാത്മിക - സാഹിത്യ മേഖലകളിലൂള്ള അദ്ദേഹത്തിന്റെ സംഭാവനകൾക്കുള്ള അംഗീകാരമാണ്. ധന്യമായ ആ ജീവിതത്തിന് ഞങ്ങളുടെ ശ്രദ്ധാഞ്ജലി.



- മാതൃഭൂമി ദിനപത്രം എഡിറ്റോറിയൽ
2004 മെയ് 11

# സ്വാമി സിദ്ധിനാഥാനന്ദ സ്മൃതി സമിതി ഒരു അവലോകനം

- സുദർശനം സുകുമാരൻ
(സെക്രട്ടറി,സ്വാമി സിദ്ധിനാഥാനന്ദ സ്മൃതി സമിതി)

സിദ്ധിനാഥാനന്ദ സ്വാമികളെ അടുത്തറിഞ്ഞ വർക്കെല്ലാം ആ ഓർമ്മ ദിവ്യമാണ്. പണ്ഡിതനും പാമരനും ഭക്തനും സക്തനുമെല്ലാം സമീപിക്കാവുന്ന വ്യക്തിത്വം അദ്ദേഹത്തിനുണ്ടായിരുന്നു. നിഷ്കളങ്കമായ മനസ്സും സുചിന്തിതമായ വാക്കും ഹൃദ്യമായ പെരുമാറ്റവും സ്വാമിജിയെ മറ്റുപലരിൽ നിന്നും വ്യതിരിക്തനാക്കിയിരുന്നു. സ്വാമിജിയുടെ പ്രഭാഷണങ്ങളിലും ലേഖനങ്ങളിലും ആ വ്യതിരിക്തത പ്രകടമായിരുന്നു. ശ്രീരാമകൃഷ്ണ ശിഷ്യ-പ്രശിഷ്യ പരമ്പരയിലെ ശ്രേഷ്ഠനായ ഈ സന്ന്യാസി കേരളത്തിൽ മാത്രമല്ല, അന്യദേശങ്ങളിൽക്കൂടി ആദ്ധ്യാത്മിക സാഹിത്യത്തിന്റെ വക്താവായി സഞ്ചരിച്ചു. നിസ്തന്ദ്രമായ ശ്രമത്തിലൂടെ ഋഷിപ്രോക്തങ്ങളായ സംസ്കൃതഭാഷാഗ്രന്ഥങ്ങളെയും ശ്രീരാമകൃഷ്ണ - വിവേകാന്ദ സാഹിത്യത്തെയും പരിഭാഷയിലൂടെ മലയാളികളെ പരിചയപ്പെടുത്തി.

സമൂഹജീവിതത്തിലും സ്വജീവിതത്തിലും പരിപൂർണ്ണവിശുദ്ധി പുലർത്തിയ ആ ധന്യാത്മാവിനെ സ്മരിച്ചും ആദരിച്ചും കൃതജ്ഞരാവുക എന്നതാണ് ഇനി കരണീയമായിട്ടുള്ളത്. സ്വാമിജിയുമായിട്ടുണ്ടായ ഗതകാലാനുഭവങ്ങളുടെ ഓർമ്മകളും അദ്ദേഹത്തിന്റെ സേവനങ്ങളോടുള്ള മതിപ്പും പരിഗണിച്ച് തുടർന്നും അദ്ദേഹത്തെ ആദരിക്കുന്ന കർമ്മപരിപാടികൾ ചെയ്യുക എന്നത് മഹത്വത്തിന്റെ വഴിയായി കരുതാമല്ലൊ. വിശിഷ്ട വ്യക്തികളെ അഭിനന്ദിക്കുന്നതിനോടു സുമനസ്സുകൾ അനുകൂലിക്കുകയേയുള്ളൂ.

ദാതവ്യമിതിയദ്ദാനം
ദീയതേനുപകാരിണേ
ദേശേപ്രശസ്തേ കാലേച
തദ്ദാനം സാത്വികം വിദു:

'കാലമറിഞ്ഞും ദേശമറിഞ്ഞും പ്രത്യുപകാരം പ്രതീക്ഷിക്കാതെ ഇതെന്റെ ധർമ്മമാണ് എന്ന മനോഭാവത്തോടുകൂടി യാതൊന്നു നൽകപ്പെടുന്നുവോ അതാണ് സാത്വികദാനം.' ഇവ്വിധം സാത്വികദാനം ഒരാൾ ചെയ്താൽ ഇതരർ ആ ആളോട് കൃതജ്ഞത പുലർത്തുകയും വേണമല്ലോ. സിദ്ധിനാഥാനന്ദസ്വാമിജിയെ പേർത്തും പേർത്തും ആദരിക്കുന്നതിന്റെ പൊരുൾ ഇതു തന്നെയാണ്.

## അനുസ്മരണങ്ങൾ

സ്വാമിജിയുടെ സമാധിയ്ക്കുശേഷം സമാന ചിന്താഗതിക്കാരായ ചിലർ തൃശൂർ കേന്ദ്രമാക്കി സംഘടിച്ചു. തുടർന്ന് തൃശൂർ ജില്ലയിലുള്ള മുതുവറയിലെ ശ്രീചന്ദ്രമാനവസേവാട്രസ്റ്റ് ഹാളിൽ സിദ്ധിനാഥാന്ദ സ്മരണാഞ്ജലി നടന്നു. ശ്രീമത് ശക്രാനന്ദസ്വാമികളുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗം സാഹിത്യഅക്കാദമി സെക്രട്ടറി ഡോ. പി. വി. കൃഷ്ണൻ നായർ ഉദ്ഘാടനം ചെയ്തു. ഭാരത സംസ്കാരത്തിന്റെ മഹത്വവും അതിന് ഇന്ന് സംഭവിച്ച ച്യുതിയും സ്വാമിജിയുടെ കൃതികൾക്കുള്ള കാലികമായ പ്രസ്ക്തിയും എന്തെന്ന് സമഗ്രകൃതികളെ സ്പർശിച്ചുകൊണ്ട് ശ്രീ. കൃഷ്ണൻ നായർ സംസാരിച്ചു. സിദ്ധിനാഥാനന്ദസ്വാമികൾക്ക് ശക്രാനന്ദസ്വാമികൾ കനിഷ്ഠ സഹോദര തുല്യനായിരുന്നു. ആ ആത്മബന്ധത്തിന്റെ കഥ എടുത്തുകാണിച്ചുകൊണ്ട് അനുഭവങ്ങളിലെ തിളക്കമാർന്ന ചില സംഭവങ്ങൾ ഹൃദയസ്പർശിയായി ശക്രാനന്ദസ്വാമികൾ വിവരിച്ചു. "അമൃതസ്യപുത്ര" എന്ന നോവലിലൂടെ ശ്രീരാമകൃഷ്ണ കഥ പുനഃപ്രകാശിപ്പിച്ച മാടമ്പ് കുഞ്ഞുകുട്ടന്റെ പ്രഭാഷണവും ശ്രദ്ധേയമായി. ശ്രീ. രാജീവ് ഇരിങ്ങാലക്കുട സ്വാമിജിയുടെ സമഗ്രകൃതികളെ വിലയിരുത്തിയും പ്രശാന്താനന്ദസ്വാമികൾ, ഡോ. ഇ. പി. അരവിന്ദാക്ഷ പിഷാരടി, ഇ. ചന്ദ്രശേഖരൻ, സുദർശനം സുകുമാരൻ എന്നിവർ അവരുടെ അനുഭവങ്ങൾ വ്യക്തമാക്കിയും സംസാരിച്ചു.

2005 മെയ് 30 ന് ഏതാദൃശമായ ഒരു സ്മരണാഞ്ജലി കോഴിക്കോടുള്ള ക്ഷേത്ര സംരക്ഷണ സമിതി ഹാളിലും സംഘടിപ്പിച്ചു. ശ്രീമത് ഗോലോകാനന്ദ സ്വാമികൾ, ചിദാനന്ദപുരി സ്വാമികൾ, ഡോ. കെ. എം. പ്രിയദർശൻലാൽ, പി. ആർ. നാഥൻ, പട്ടയിൽ പ്രഭാകരൻ, രാജീവ് ഇരിങ്ങാലക്കുട, സുദർശനം സുകുമാരൻ, മാതൃഭൂമി ഡെപ്യൂട്ടി എഡിറ്റർ ടി. ബാലകൃഷ്ണൻ തുടങ്ങിയവർ പങ്കെടുത്തു സംസാരിച്ചു. സ്വാമിജിയുടെ ജന്മദേശമായ കോട്ടയം ജില്ലയിലെ കുറിച്ചിത്താനത്ത് നടന്ന അനുസ്മരണ

യോഗത്തിൽ (8. 5. 05) കെ. നാരായണൻ നമ്പൂതിരി അദ്ധ്യക്ഷത വഹിച്ചു. എസ്. പി. നമ്പൂതിരി കവിത ആലപിച്ചു. എം. എസ്. ഗിരീശൻ നായർ, രാജീവ് ഇരിങ്ങാലക്കുട, സുദർശനം സുകുമാർ, എം. എൻ. കൃഷ്ണൻ നായർ, എൻ. കൃഷ്ണൻ നായർ, എം. ജി. ഉണ്ണി എന്നിവർ പങ്കെടുത്തു സംസാരിച്ചു.

സുദർശനം സുകുമാരൻ, രാജീവ് ഇരിങ്ങാലക്കുട, ഇ. ചന്ദ്രശേഖരൻ എന്നിവർ ചേർന്നു സ്വാമിജിയുടെ സ്മരണാർത്ഥം സ്വാമി സിദ്ധിനാഥാനന്ദ സ്മൃതി സമിതി തുടങ്ങാൻ തീരുമാനിച്ചു. 2005 ഏപ്രിൽ 3 ന് ശ്രീചന്ദ്രമാനവ സേവ ഹാളിൽ വെച്ച് സമിതിക്ക് രൂപം നൽകി. ഇ. ചന്ദ്രശേഖരൻ പ്രസിഡണ്ടും സുദർശനം സുകുമാരൻ സെക്രട്ടറിയും, ടി. ബാലകൃഷ്ണൻ, രാജീവ് ഇരിങ്ങാലക്കുട, വൃന്ദാ ഉണ്ണി, ഡോ. എൻ. ലക്ഷ്മിക്കുട്ടി, സരളാബാഹുലേയൻ, വി. എൻ. രാജീവൻ തുടങ്ങിയവർ അംഗങ്ങളുമായി സ്മൃതി സമിതി രൂപീകരിച്ചു. സിദ്ധിനാഥാനന്ദ സ്വാമികളുടെ സ്മരണാർത്ഥം അദ്ധ്യാത്മിക സാഹിത്യത്തിൽ സേവനം അനുഷ്ഠിച്ചവരെ ആദരിയ്ക്കുവാനായി "സിദ്ധിനാഥാനന്ദ പുരസ്കാരം"നൽകുവാൻ തീരുമാനിച്ചു. ഇ. ചന്ദ്രശേഖരൻ തന്റെ മാനവസേവാ സ്ഥാപനം സമിതിയുടെ പ്രവർത്തനകേന്ദ്രമായി നൽകാൻ സമ്മതിച്ചു. ഈ സ്ഥാപനത്തിൽ ഭാരതീയ സംസ്കൃതിയെ അറിയാനും ആ സംസ്കൃതിയുടെ ആത്മാവായ സനാതനധർമ്മത്തിന്റെ അന്തരാത്മാവിലേക്ക് അടുക്കുവാനും സഹായകമായ "അമർജ്യോതി വിജ്ഞാനകേന്ദ്രം" എന്ന പേരിലുള്ള ഒരു ആദ്ധ്യാത്മിക ഗ്രന്ഥശാലയും പഠനകേന്ദ്രവും പ്രവർത്തിച്ചുവരുന്നു. ഈ ഗ്രന്ഥശാലയുടെ ഉദ്ഘാടനത്തോടനുബന്ധിച്ച് ഒരു സന്ന്യാസി സംഗമം നടത്തുകയുണ്ടായി. "ഈശ്വരകൃപ" എന്ന പേരിലുള്ള ഒരു ദ്വൈമാസികയും ഇവിടെനിന്നും പ്രസിദ്ധീകരിച്ചുവരുന്നു.

## പുരസ്കാരം 2005

സ്വാമി സിദ്ധിനാഥാനന്ദ സ്മൃതി സമിതി ഏർപ്പെടുത്തിയ പ്രഥമ പുരസ്കാരം ജ്ഞാനവൃദ്ധനും വയോവൃദ്ധനുമായ പരമേശ്വരാനന്ദ സരസ്വതി സ്വാമികൾക്ക് (പൂർവ്വാശ്രമത്തിൽ സാധുശീലൻ പരമേശ്വരൻപിള്ള) നൽകാൻ സാഹിത്യഅക്കാദമി സെക്രട്ടറി ഡോ. പി. വി. കൃഷ്ണൻ നായർ ചെയർമാനും മാടമ്പ് കുഞ്ഞുകുട്ടൻ, രാജീവ് ഇരിങ്ങാലക്കുട തുടങ്ങിയവർ അംഗങ്ങളുമായുള്ള പുരസ്കാര നിർണ്ണയ സമിതി തീരുമാനിച്ചു. 2005 ജൂൺ 11 ന് ശനിയാഴ്ച രാവിലെ 10 മണിക്ക് പുരസ്കാര സമ്മേളനം ആരംഭിച്ചു. തൃശൂർ ജില്ലയിലുള്ള മുള്ളൂർക്കരയിലെ ജ്ഞാനാനന്ദകുടീരത്തിൽ നിന്നും തിരുവാണിക്കാവ് ശിവക്ഷേത്രഹാളിലേക്ക് വാഹനഘോഷയാത്ര, ഭജന, നാഗസ്വരം എന്നിവയോടെ പരമേശ്വരാനന്ദ സരസ്വതി സ്വാമികൾക്ക് വരവേൽപ്പ് നൽകി. തുടർന്ന് ടി. ബാലകൃഷ്ണന്റെ അദ്ധ്യക്ഷതയിൽ കൂടിയ പുരസ്കാര സമർപ്പണ യോഗം കെ. രാമൻപിള്ള ഉദ്ഘാടനം ചെയ്തു. പുരസ്കാര സമർപ്പണം ശ്രീമത് ശക്രാനന്ദ സ്വാമികൾ നിർവ്വഹിച്ചു. സ്മൃതി സമിതി പ്രസിഡന്റ് ഇ. ചന്ദ്രശേഖരൻ കീർത്തി പത്രം വായിച്ചു. രാജീവ് ഇരിങ്ങാലക്കുട സ്വാഗതവും സുദർശനം സുകുമാരൻ നന്ദിയും പറഞ്ഞു.

പരമേശ്വരാനന്ദ സരസ്വതി സ്വാമികളുടെ ശതാഭിഷേകത്തോടനുബന്ധിച്ച് തയ്യാറാക്കിയ "പാഞ്ചജന്യം" എന്ന സ്മരണികയുടെ പ്രകാശനകർമ്മം സിദ്ധിനാഥാനന്ദ സ്മൃതി സമിതിയുടെ സഹകരണത്തോടെ ചേറ്റുപുഴ അഭേദാശ്രമത്തിൽ വെച്ച് നടന്നു. ആശ്രമാദ്ധ്യക്ഷൻ വിശ്വേശ്വരാനന്ദ സരസ്വതിയുടെ അദ്ധ്യക്ഷതയിൽകൂടിയ യോഗത്തിൽ പാഞ്ചജന്യത്തിന്റെ പ്രകാശനം ഇ. ചന്ദ്രശേഖരന് നൽകികൊണ്ട് ഡോ. കെ. അരവിന്ദാക്ഷൻ നിർവ്വഹിച്ചു. അഡ്വ. കെ. എം. ഉണ്ണി, തൃത്തല്ലൂർ ശങ്കരനാരായണൻ മാസ്റ്റർ തുടങ്ങിയവർ പ്രസംഗിച്ചു.

## പുരസ്കാരം 2006

സിദ്ധിനാഥാനന്ദ സ്മൃതി സമിതി ഏർപ്പെടുത്തിയ 2006 ലെ പുരസ്കാരം ഡോ. പി. അച്യുതന് നൽകാൻ ഡോ. പി.വി. കൃഷ്ണൻ നായർ, രാജീവ് ഇരിങ്ങാലക്കുട, ഡോ. വി.എസ്. ശർമ്മ തുടങ്ങിയവർ അംഗങ്ങളായുള്ള പുരസ്കാര നിർണ്ണയ സമിതി തീരുമാനിച്ചു. ഒറ്റപ്പാലത്തെ പാലപ്പുറം ശ്രീരാമകൃഷ്ണാശ്രമത്തിൽ വെച്ച് പുരസ്കാര സമർപ്പണം നടന്നു. ആദ്ധ്യാത്മിക സാഹിത്യത്തിൽ വിശിഷ്യ ശ്രീരാമകൃഷ്ണ വിവേകാനന്ദ സാഹിത്യത്തിൽ ശ്രദ്ധേയമായ സംഭാവന നൽകിയതിന്റെ അടിസ്ഥാനത്തിലാണ് ഡോ. പി. അച്യുതന് ഈ പുരസ്കാരം സമർപ്പിച്ചത്. പതിനായിരത്തൊന്നു രൂപയും മംഗളപത്രവും ശിൽപവുമടങ്ങുന്നതാണ് പുരസ്കാരം.

അച്യുതൻ മാസ്റ്ററുടെ ജന്മസ്ഥലം കൂടിയായ പാലപ്പുറം ഗ്രാമത്തിലെ ശ്രീരാമകൃഷ്ണാശ്രമത്തിൽ, 2006 ഏപ്രിൽ 30 ന് ഡോ. പി. വി. കൃഷ്ണൻനായരുടെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനം ശ്രീമത് കൈവല്യാനന്ദ സ്വാമികൾ നിലവിളക്കു കൊളുത്തി ഉദ്ഘാടനം ചെയ്തു. ശ്രീമത് ശക്രാനന്ദ സ്വാമികൾ പുരസ്കാര സമർപ്പണം നിർവ്വഹിച്ചു. രാജീവ് ഇരി

ങ്ങാലക്കുട സിദ്ധിനാഥാനന്ദ സ്മൃതി പ്രഭാഷണം നടത്തി. ശ്രീ. ഇ. ചന്ദ്രശേഖരൻ മംഗള പത്രം പാരായണം ചെയ്തു. എ. ബി. ഷൺമുഖൻ, ഡോ. പി. ചിദംബരനാഥ്, മണ്ണൂർ രാജകുമാരനുണ്ണി തുടങ്ങിയവർ ആശംസകൾ നേർന്നു. ഡോ. പി. അച്യുതൻ മറുപടി പ്രസംഗം നടത്തി. സുദർശനം സുകുമാരൻ സ്വാഗതവും പ്രൊഫ. എസ്. രാജശേഖരൻ നായർ നന്ദിയും പറഞ്ഞു.

## പുരസ്കാരം 2007

മൂന്നാമത് സിദ്ധിനാഥാനന്ദ പുരസ്കാരം പ്രശസ്ത വേദാന്ത പണ്ഡിതനായ പ്രൊഫ. ജി. ബാലകൃഷ്ണൻ നായർക്ക് നല്കുവാൻ തീരുമാനിച്ചു. അദ്വൈത വേദാന്തത്തെ പ്രായോഗികമാക്കുക വഴി സ്വാനുഭവത്തിലൂടെ മാതൃകാപരമായ ജീവിതം നയിക്കുവാനും വേദാന്തരഹസ്യം സാഹിത്യസപര്യയിലൂടെ പ്രചരിപ്പിക്കുകയും ചെയ്ത മഹാനായ വ്യക്തിയാണ് പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ. ആദ്ധ്യാത്മിക സാഹിത്യ രംഗത്തുള്ള അദ്ദേഹത്തിന്റെ മഹനീയ സംഭാവനകളെ കണക്കിലെടുത്താണ്, 2007 ഫെബ്രുവരി 5 ന് ശതാഭിഷിക്തനായ പ്രൊഫ. ജി. ബാലകൃഷ്ണൻ നായർക്ക് സിദ്ധിനാഥാനന്ദ പുരസ്കാരം നൽകുവാൻ ഡോ. പി. അച്ചുതൻ അദ്ധ്യക്ഷനും ഡോ. പി.വി. കൃഷ്ണൻ നായർ, രാജീവ് ഇരിങ്ങാലക്കുട തുടങ്ങിയവർ അംഗങ്ങളുമായുള്ള സ്വാമി സിദ്ധിനാഥാനന്ദ പുരസ്കാര നിർണ്ണയസമിതി ഏകകണ്ഠമായി തീരുമാനിച്ചത്. ശ്രീരാമകൃഷ്ണ പരമഹംസരുടെ ചിത്രം ആലേഖനം ചെയ്ത ഫലകവും മംഗളപത്രവും, പുരസ്കാര ജേതാവിനെക്കുറിച്ച് പ്രതിപാദിക്കുന്ന വിശേഷാൽപതിപ്പും അടങ്ങുന്നതാണ് പുരസ്ക്കാരം.

സ്വാമി സിദ്ധിനാഥാനന്ദ സ്മൃതി സമിതിയുടെ ആഭിമുഖ്യത്തിലുള്ള സിദ്ധിനാഥാനന്ദ പുരസ്കാരച്ചടങ്ങ് തിരുവനന്തപുരത്തും സിദ്ധിനാഥാനന്ദ സ്മാരക പ്രഭാഷണം തൃശ്ശൂരും നടത്തുവാൻ സമിതി തീരുമാനിക്കുകയുണ്ടായി. സമിതിയുടെ ആസ്ഥാന കേന്ദ്രമായ ശ്രീചന്ദ്രമാനവസേവാ ട്രസ്റ്റിന്റെ ഓഡിറ്റോറിയത്തിൽ 2007 മാർച്ച് 1 ന് സമിതിയുടെ അദ്ധ്യക്ഷനായ ശ്രീ. ഇ. ചന്ദ്രശേഖരന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ പ്രൊഫ. എസ്. രാധാകൃഷ്ണൻ സ്വാമി സിദ്ധിനാഥനന്ദ സ്മാരക പ്രഭാഷണം നടത്തി. "ഈശ്വരന്റെ മാതൃഭാവം : ശ്രീരാമകൃഷ്ണ - വിവേകാനന്ദന്മാരിലൂടെ" എന്ന വിഷയത്തെ ആസ്പദമാക്കിയായിരുന്നു സ്മാരക പ്രഭാഷണം. ശാക്തേയം ചെയർമാൻ ശ്രീ. എ.ബി. ഷൺമുഖൻ സമ്മേളനം ഉദ്ഘാടനം ചെയ്തു.

സ്വാമി സിദ്ധിനാഥാനന്ദ പുരസ്കാരസമ്മേളനം തിരുവനന്തപുരം അനന്താ തിയോസൊഫിക്കൽ സൊസൈറ്റി ഹാളിൽ വെച്ച് 2007 മാർച്ച് 11 ന് വൈകീട്ട് 5.30 ന് നടക്കുകയുണ്ടായി. പ്രൊഫ. സുലോചന ബി. നായരുടെ ശ്രീരാമകൃഷ്ണ വചനാമൃത പാരായണത്തോടെ പുരസ്കാര സമ്മേളനം സമാരംഭിച്ചു. യോഗത്തിൽ പ്രൊഫ. ആർ. വാസുദേവൻ പോറ്റി അദ്ധ്യക്ഷത വഹിച്ചു. പ്രൊഫ. ജി.ബാലകൃഷ്ണൻ നായർക്ക് സിദ്ധിനാഥാനന്ദ പുരസ്കാരം സ്വാമി ശക്രാനന്ദജി മഹരാജ് സമർപ്പിച്ചു. പുരസ്ക്കാര സമർപ്പണത്തിനു ശേഷം ജെ. ലളിത ഗുരുവന്ദനം ആലപിച്ചു. പുരസ്കാരം സ്വീകരിച്ചുകൊണ്ട് പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ മറുപടി പ്രസംഗം നടത്തി. തദവസരത്തിൽ ബ്രഹ്മനിഷ്ഠനായ പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ സാറിനെക്കുറിച്ചുള്ള സ്മരണിക 'ഗുരുപൂജ' പ്രകാശനം ചെയ്യുകയുണ്ടായി. രാജീവ് ഇരിങ്ങാലക്കുട സ്വാഗതവും സുദർശനം സുകുമാരൻ നന്ദിയും രേഖപ്പെടുത്തി. ശ്രീരാമകൃഷ്ണ സമാരാധനയോടെ പുരസ്കാര സമർപ്പണ സമ്മേളനം സമാപിച്ചു.

# ആശംസകളോടെ

## ശക്രാനന്ദസ്വാമികൾ

അരനൂറ്റാണ്ടോളം കാലമായി ആദ്ധ്യാത്മിക ശാസ്ത്രപഠനത്തിലും, പാഠനത്തിലും, മനന - ധ്യാന - നിദിദ്ധ്യാസനത്തിലും മുഴുകി കഴിയുന്ന ഒരു അപൂർവ്വ ധന്യാത്മാവാണ് പ്രൊ. ജി. ബാലകൃഷ്ണൻ നായർ. അദ്ദേഹം പാലക്കാട് വിക്ടോറിയ കോളേജിൽ അധ്യാപകനായി പ്രവർത്തിച്ചിരുന്ന കാലത്ത് തൃശ്ശൂർ പുറനാട്ടുകര രാമകൃഷ്ണമഠത്തിൽ കൂടെക്കൂടെ വരിക പതിവായിരുന്നു. ആശ്രമത്തിൽ വർഷം തോറും നടത്തിവന്നിരുന്ന പഞ്ചദിന ആധ്യാത്മിക അന്തര്യോഗങ്ങളിൽ പ്രഭാഷണങ്ങൾ നടത്തുകയും ചെയ്തിരുന്നു. പിന്നീട് അദ്ദേഹം രചിച്ച പല



ശതാഭിഷേകാഘോഷ വേളയിൽ വീണ്ടും കണ്ടുമുട്ടിയപ്പോൾ

ഗ്രന്ഥങ്ങളും ആശ്രമത്തിൽ നിന്നും പ്രസിദ്ധീകരിക്കുകയും ചെയ്യുകയുണ്ടായി.

വിക്ടോറിയ കോളേജിൽ അധ്യാപകനായിരിക്കുന്ന കാലത്ത് പാലക്കാട് വിജ്ഞാനരമണീയം ആശ്രമാധിപതിയായിരുന്ന ശ്രീമത് സുരേശാനന്ദ സ്വാമിയുമായി ഉറ്റബന്ധം പുലർത്തുകവഴിയാണ് ബാലകൃഷ്ണൻ നായർ സാർ രമണമഹർഷി, ശ്രീരാമകൃഷ്ണദേവൻ, ശ്രീവിവേകാനന്ദസ്വാമി എന്നീ മഹാപുരുഷന്മാരുടെ ജീവിതചരിത്രവും അവരുടെ ഗ്രന്ഥങ്ങളുമായി പരിചയപ്പെട്ടത്. ആധ്യാത്മിക ജീവിതത്തിനുള്ള പ്രചോദനം സാറിന് അങ്ങിനെയാണ് ലഭിച്ചതെന്ന് പലപ്പോഴും സാർ പറയാറുണ്ട്.

ആധ്യാത്മിക പഠനവും സാധനയും ജീവിതത്തിൽ എത്ര വലിയ സ്വാധീനം ചെലുത്തുമെന്നും, അത് ഒരു വ്യക്തിയെ പൂർണ്ണ സ്വാതന്ത്ര്യത്തിലേക്കും സന്തുഷ്ഠിയിലേക്കും നയിക്കുമെന്നുമുള്ളതിന്റെ ഒരു ഉത്തമ ദൃഷ്ടാന്തമാണ് ശ്രീ ജി. ബാലകൃഷ്ണൻ നായർ സാറിന്റെ പരമധന്യമായ ജീവിതം. ഇത്തരം മഹത്തുക്കളുടെ സാന്നിദ്ധ്യം ജനപദങ്ങളെ ധന്യമാക്കുന്നു. അങ്ങിനെയുള്ള സജ്ജനസത്തമന്മാരില്ലാത്ത പ്രദേശം മനുഷ്യവാസയോഗ്യമല്ലെന്നാണ് അഭിജ്ഞമതം.

1987 മുതൽ 1997 വരെ പത്തുവർഷക്കാലം ശാസ്തമംഗലം അശ്രമത്തിൽ ആഴ്ചതോറും സാർ ആധ്യാത്മിക പ്രഭാഷണങ്ങൾ നടത്തിയിരുന്നത് ഞാൻ സ്നേഹപൂർവ്വം സ്മരിക്കുന്നു. അദ്വൈതസാധനവഴി സ്ഥിതപ്രജ്ഞപദത്തിലെത്തിയ സാറിന്റെ സാന്നിദ്ധ്യം, കഴിഞ്ഞ മൂന്നിലധികം ദശകങ്ങളായി അനന്തപുരിയിൽ പരമാവധി പ്രയോജനപ്പെടുത്തുന്ന അനേകം അളുകളെ എനിക്കു പരിചയമുണ്ട്. അദ്ദേഹത്തിന്റെ ആധ്യാത്മിക പ്രഭാഷണങ്ങൾ ശ്രവിച്ചും സാധനാപാഠങ്ങൾ സ്വീകരിച്ചും അവർ ഭവദുഃഖത്തെ നിസ്സാരമായി തള്ളി സന്തുഷ്ടരായി ജീവിക്കുന്നു. വസന്തവത് ലോകഹിതം ചെയ്തുകൊണ്ട് സാറ് പരമസന്തുഷ്ടനായി കഴിയുന്നുണ്ട്.

ഇതുപോലെയുള്ള സജ്ജനങ്ങളെ യഥായോഗ്യം ആദരിക്കുകയും സത്കരിക്കുകയും സമ്മാനിക്കുകയും ചെയ്യേണ്ടത് സമൂഹത്തിന്റെ കടമയാണ്. എങ്കിൽ മാത്രമേ ഭാവിതലമുറയ്ക്ക് ശ്രേഷ്ഠജീവിതം നയിക്കാൻ പ്രചോദനം ലഭിക്കുകയുള്ളൂ.

പ്രൊഫ. ബാലകൃഷ്ണൻ നായർ സാറിന് സർവ്വവിധ ഈശ്വരാനുഗ്രഹവുമുണ്ടാകുന്നതിന് നമുക്ക് പ്രാർത്ഥിക്കാം.

ഓം സർവ്വസ്തരതു ദുർഗ്ഗാണി
സർവ്വോ ഭദ്രാണി പശ്യതു
സർവ്വഃ സദ്ബുദ്ധിമാപ്നോതു
സർവ്വഃ സർവ്വത്ര നന്ദതു.

# കുഞ്ഞുണ്ണി കവിതകൾ



എനിക്കു നിങ്ങളെയറിയില്ല
നിങ്ങൾക്കെന്നെയുമറിയില്ല
ഇല്ലിതിലപകട, മെന്തെന്നാലീ
ഞാനും നിങ്ങളുമില്ലല്ലൊ.

ഞാനീശനിൽ വാണുകൊണ്ടാൽ
ഈശനെന്നിൽ വസിച്ചിടും
ഞാനാരെന്നറിഞ്ഞാൽ
ഈശനാരെന്നറിഞ്ഞിടും

ക്ഷണിക സുഖമുണ്ണുവാ
നോടുന്ന മാനസം
ഉണ്ണിടില്ല നിശ്ചയം
നിത്യ സൗഖ്യം

കാമമുണ്ടോ കർമ്മമുണ്ട്
തൻ കാമം തനിക്കാമം

(കൈരളിയുടെ കവികളിൽ വലിയ ഉണ്ണിയായിരുന്ന കുഞ്ഞുണ്ണി കോഴിക്കോട്ടെ രാമകൃഷ്ണമിഷൻ സേവാശ്രമം സ്ക്കൂളിലെ അദ്ധ്യാപകനായിരുന്നു. ആശ്രമം സെക്രട്ടറിയായി പ്രവർത്തിച്ചിരുന്ന സിദ്ധിനാഥാനന്ദ സ്വാമികളും ആശ്രമ അന്തേവാസിയായിരുന്ന കുഞ്ഞുണ്ണിമാഷും ആശ്രമത്തെ കോഴിക്കോടിന്റെ സാഹിത്യ - സാംസ്ക്കാരിക കേന്ദ്രമാക്കുന്നതിൽ നിർണ്ണായക പങ്ക് വഹിച്ചവരാണ്. സിദ്ധിനാഥാനന്ദ പുരസ്കാരത്തെക്കുറിച്ച് അറിഞ്ഞപ്പോൾ അതിലേക്കായി തന്റെ ദക്ഷിണയും സ്വീകരിക്കണമെന്ന ആഗ്രഹം അദ്ദേഹം സമർപ്പിക്കുകയുണ്ടായി. കുഞ്ഞുണ്ണിക്കവിതകളുടെ ആദ്യകാല സ്വാധീനങ്ങളിലൊന്ന്, ശ്രീരാമകൃഷ്ണദേവന്റെ തിരുവായ്മൊഴികളാണ്. ആ സ്വാധീനം സ്പഷ്ടമാക്കുന്ന കുഞ്ഞുണ്ണി കവിതകൾ ഈ സ്മരണികക്കായി കുഞ്ഞുണ്ണി സാഹിത്യ സർവ്വസ്വത്തിൽ നിന്നും ശേഖരിച്ചു തന്നത് മാഷുടെ സഹോദരിയും ചെറുവണ്ണൂർ ശ്രീരാമകൃഷ്ണ ശാരദ മിഷനിലെ അന്തേവാസിയുമായ എ. രാധടീച്ചറാണ്.)

തപിക്കാത്തോൻ പതിച്ചിടും

കൊള്ളാത്തതാണീ പ്രപഞ്ചം
എല്ലാം കൊള്ളുന്നതാണീ പ്രപഞ്ചം

ഞാൻ പോയേ ജ്ഞാനം വരൂ
ജ്ഞാനം വന്നേ ഞാൻ പോകൂ.

നിന്നെക്കണ്ടാലെന്നെക്കണ്ടൂ
എന്നെക്കണ്ടാലെല്ലാം കണ്ടൂ

വസനം മാറ്റാനെന്തൊരെളുപ്പം
വാസന മാറ്റാനെന്തു വിഷമം

അരുതരുതരുതരുതു രതി
പേരിൽ പെരുമയിലരുതു രതി.

ധനമുള്ളവനൊരു ധനികൻ മാത്രം
ധനമേ വേണ്ടാത്തവനേ ധന്യൻ

എല്ലാമൊന്നെന്നുള്ളതും സത്യം
ഒന്നുപോലെന്നിലില്ലെന്നുള്ളതും സത്യം
തഥ്യയും സത്യം മിഥ്യയും സത്യം
സത്യമല്ലാതൊന്നുമില്ല ലോകത്തിൽ

നിശ്ശബ്ദ മാനസം ശുദ്ധം
സംശുദ്ധ മാനസം ശാന്തം
ശാന്തമാനസം ശക്തം

മനസ്സടക്കണം അടയ്ക്കരുത്

മനസ്സങ്ങോട്ടുമിങ്ങോട്ടു
മോടുന്നോനെങ്ങുമെത്തിടാ

ആഗ്രഹങ്ങളെ നിഗ്രഹിച്ചീടുന്നോ-
നീശ്വരാനുഗ്രഹത്തിനു പാത്രമാം.

അഹങ്കാരം വിട്ടാൽ അലങ്കാരമായി

കർമ്മം നന്നാക്കിടുന്നോനെ
നന്നാക്കും കർമ്മവും ക്രമാൽ

എല്ലാമറിയുന്നവനെയറിയുവാ-
നാണറിയേണ്ടതു നമ്മൾ

ചിന്തയാണേറ്റവും
ശക്തമാം കർമ്മ മ-
ക്കർമ്മത്തിനത്യന്തം
ശുദ്ധി വേണം.

# അവതാരികകൾ പറയുന്നു .....

"പാണ്ഡിത്യവും ഭക്തിയും ഒത്തുചേർന്ന ഈ വ്യാഖ്യാനം ജ്ഞാനവും അനുഭവവും പ്രാപ്തമാക്കാൻ പര്യാപ്തമാണ്. അയത്ന സുന്ദരമായ ഭാഷ, ഗാംഭീര്യം നിറഞ്ഞ വിവരണം, ചിന്തയുടെ പ്രസന്നത, ഉപാഖ്യാന വിവരണത്തിൽ തെളിയുന്ന പുരാണാവഗാഹം എന്നിവ ഈ വ്യാഖ്യാനത്തിന്റെ സവിശേഷതകളാണ്."

[**ഡോ. സുകുമാർ അഴിക്കോട്**, വാസിഷ്ഠസുധ (യോഗവാസിഷ്ഠസാരം)യുടെ അവതാരികയിൽ നിന്ന്]

✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲

"ജീവിതവിജയവും പരമശാന്തിയും പ്രദാനം ചെയ്യുന്ന ദിവ്യമന്ത്രമാണ് ഗീത. ഈ ശിവാരവിന്ദം ഭാഷ്യം നമ്മുടെ ഭാഷയ്ക്ക് ഒരു അനർഘനിധിയാണ്. എത്ര ദീർഘമായ പഠനത്തിന്റെയും നിദിദ്ധ്യാസനത്തിന്റെയും ഫലമാണ് ഈ ഭാഷ്യമെന്ന് ആരോടും പറയണമെന്നില്ല."

(**ശൂരനാട് കുഞ്ഞൻപിള്ള**, ശ്രീമദ് ഭഗവദ്ഗീത - ശിവാരവിന്ദം മഹാഭാഷ്യത്തിന് എഴുതിയ അവതാരികയിൽ നിന്ന്)

✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲

"സുപ്രസിദ്ധ വേദാന്തപണ്ഡിതനും അദ്വൈതാചാര്യനും വാഗ്മിയും ഗ്രന്ഥകർത്താവുമായ ശ്രീ. ജി. ബാലകൃഷ്ണൻ നായർ, തന്റെ ചിരകാലാനുഭൂതിയുടെ പശ്ചാത്തലത്തിൽ ഉപനിഷദ് ദർശനത്തെ ബഹുജനസമക്ഷം അവതരിപ്പിക്കുകയാണ് ഇതിൽ ചെയ്യുന്നത്. .... അദ്വൈതദർശനത്തിന്റെ മൂലഭൂതമായ വിഷയങ്ങളെ ഇതിലധികം സ്പഷ്ടമായി വിവരിക്കുവാൻ സാധിക്കുമോ എന്നു സംശയമാണ്."

(**മൃഡാനന്ദസ്വാമിജി,** വേദാന്തദർശനം - ഉപനിഷദ് സ്വാദ്ധ്യായം എന്ന ഗ്രന്ഥത്തിന് നല്കിയ അവതാരികയിൽ നിന്ന്)

✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲ ✲

"ഉപനിഷത്തുക്കളിൽ ഉണ്ടെന്നു തോന്നാവുന്ന ആശയ വൈരുദ്ധ്യങ്ങളെല്ലാമകറ്റി ഭഗവാൻ ബാദരായണൻ നിർമിച്ചതാണ് ബ്രഹ്മസൂത്രങ്ങൾ എന്നറിയപ്പെടുന്ന ശാരീരിക സൂത്രം. ശ്രീ ബാലകൃഷ്ണൻ നായരുടെ വ്യാഖ്യാനപാടവവും തത്വദർശനത്തിലുള്ള സൂക്ഷ്മഗ്രാഹിതയും തെളിനീർപോലെയുള്ള ആശയപ്രകാശനവും ഈ കൃതിയിലും അനുഭവവേദ്യമാകുന്നു."

(**ഡോ. എൻ.പി. ഉണ്ണി**, ഭാഷ്യപ്രദീപം - ബ്രഹ്മസൂത്രഭാഷ്യാനുവാദം എന്ന ഗ്രന്ഥത്തിൽ നിന്ന്)

# എന്റെ ഗുരുവായൂരപ്പൻ



സരള ബാഹുലേയൻ

താവക പാദപദ്മങ്ങൾതൻ സൗരഭം
ദേവായെൻ ഹൃത്തിൽ നിറഞ്ഞുവല്ലോ.
ആ ദിവ്യതേജസ്സൊഴുകും മുഖാംബുജം
ആനന്ദധാര പകർന്നുവല്ലോ.
ആശ്രിതർക്കാശ്രയമേകും പദാംബുജം
ആശ്രയമിന്നെനിയ്ക്കേകിയല്ലോ.
ആർത്തപരായണപാദയുഗ്മം എന്റെ
ആത്മാവിൽ മിന്നിത്തെളിഞ്ഞുവല്ലോ.
ആയിരം പൂർണ്ണചന്ദ്രന്മാരുദിച്ചപോ-
ലാ ദിവ്യകാന്തി കലർന്ന ഹാസം,
ആരിലുമാനന്ദധാര ചൊരിയുന്നൊ-
രാമന്ദഹാസത്തിൻ കാന്തിപൂരം,
കാരുണ്യപീയുഷധാര വഴിയുമാ-
കാരുണ്യപൂർണ്ണമാം തൃക്കടാക്ഷം,
ആരിൽപ്പതിയുന്നവരുടെ ജീവിതം
ആനന്ദപൂർണ്ണമായ്ത്തീർന്നിടുന്നു.
ഭക്തചിത്തങ്ങളിലാ പാദസൗരഭം
ശക്തിയായെന്നും തെളിഞ്ഞിടുന്നു.
ശക്തിസ്വരൂപമാം പാദപങ്കേരുഹം
ഭക്തിയും മുക്തിയും നൽകിടുന്നു.
കാരിരുമ്പും സ്വർണ്ണമാക്കുമാ തൃപ്പദം
കാലുഷ്യമെല്ലാമകറ്റിടുന്നു.
സ്പർശിപ്പോർ ധന്യരായ്ത്തീർന്നിടുന്നു.
പാരിജാതപ്പൂക്കൾപോലെ നിൻതൃപ്പദം
പാരിലായ് സൗരഭം വീശിടുന്നു.
പാരം പ്രകാശം ചൊരിയും കരങ്ങളീ
പാരിന്നു ചൈതന്യമേകിടുന്നു.
തൃപ്പാദതാരിൻ മഹത്വം പറയുവാ-
നിപ്പാരിലാർക്കും കഴികയില്ല -
ഭക്തചിത്തങ്ങൾക്കു മാത്രമേ തൃപ്പാദ-
ശക്തിയറിയാൻ കഴികയുള്ളു.

# മനസാ സ്മരാമി

## പ്രൊഫ. എസ്. ഗുപ്തൻ നായർ

വലിയ പ്രതീക്ഷകളോടെ കാത്തിരുന്ന ഏഴുവയസ്സുകാരനായ അരവിന്ദൻ എന്ന മകന്റെ മരണം ഏല്പിച്ച തീവ്രാഘാതവുമായിട്ടാണ് ബാലകൃഷ്ണൻ നായർ പാലക്കാട്ടേക്ക് മാറിവന്നത്. മുറിയടച്ച് വേദാന്തഗ്രന്ഥപാരായണത്തിൽ മുഴുകാനായിരുന്നു ബാലകൃഷ്ണൻനായർക്ക് താല്പര്യം. ഭക്ഷണത്തിന്റെ നേരമാകുമ്പോൾ മുറിയിൽ നിന്നുപുറത്തിറങ്ങും. ആരോടും മിണ്ടാട്ടമില്ല. ബാലകൃഷ്ണൻ നായർക്ക് അന്ന് മുപ്പത്തിയഞ്ചോ മുപ്പത്തിയാറോ വയസേ ഉള്ളൂ. മട്ടും ഭാവവുമെല്ലാം അറുപതുകാരന്റെതും.

കോളേജ് ലൈബ്രറിയിൽ ആരും തുറന്നു നോക്കാത്ത ആദിശങ്കരകൃതികൾ ഒന്നൊന്നായി എടുത്തുവായിക്കാൻ തുടങ്ങി. അടഞ്ഞമുറിയിൽ നിന്നു ബാലകൃഷ്ണൻ നായരെ പുറത്തുകൊണ്ടുവരാൻ കൊച്ചനിയൻ തമ്പുരാൻ ഒരു ഉപായം പ്രയോഗിച്ചു. ഒറ്റപ്പാലത്തിനടുത്തുള്ള പാലപ്പുറം ശ്രീരാമകൃഷ്ണാശ്രമത്തിൽ ബാലകൃഷ്ണൻ നായരെ കൊണ്ടുപോവുക. കയ്യിൽ നിന്നുവഴുതിപ്പോയ ഒരു ജീവിതപ്പളുങ്കുപാത്രം മടക്കികിട്ടിയതിന്റെ കൃതജ്ഞത നിർമ്മലാനന്ദ പ്രസ്ഥാനത്തോടുകാണിച്ചിരുന്ന മറ്റു ചിലരെയും പാലക്കാട്ട് എനിക്ക് കാണാൻ കഴിഞ്ഞു. കോളേജിലെ ഇംഗ്ലീഷ് അദ്ധ്യാപകനായ ഡോ: പി. അച്യുതൻ അക്കൂട്ടത്തിൽ ഒരാളാണ്. പാലപ്പുറം ആശ്രമത്തിൽ ഞങ്ങളെല്ലാവരും കൂടിയാണ് പോവുക.



*പ്രൊഫ. എസ്. ഗുപ്തൻ നായർ, പ്രൊഫ. പന്മന രാമചന്ദ്രൻ നായർ, പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ ഒരുമിച്ചുകൂടിയപ്പോൾ*

ശ്രീരാമകൃഷ്ണന്റെ ശിഷ്യന്മാരിൽ ഒരാളായ നിർമ്മലാനന്ദസ്വാമികളാണ് കേരളത്തിലെ ആദ്യകാല ശ്രീരാമകൃഷ്ണാശ്രമങ്ങളെല്ലാം സ്ഥാപിച്ചത്. കുമാരനാശാൻ "യതിശാർദൂലൻ" എന്നു സംബോധന ചെയ്ത നിർമ്മലാന്ദ സ്വാമികൾ പിന്നീട് ഔദ്യോഗിക സംഘത്തിൽനിന്നും വേർപ്പെട്ടു. 1938 ൽ ഭാരതപ്പുഴയുടെ തീരത്തുള്ള ഒറ്റപ്പാലത്തെ പാലപ്പുറത്തുവച്ച് സമാധിയായി.

ഇന്റർമീഡിയറ്റ് ക്ലാസ്സിൽ പഠിക്കുമ്പോൾ 1935 - ൽ നിർമ്മലാനന്ദസ്വാമിയെപോയി കണ്ട കഥ ഞാനീ യാത്രകളിൽ ഓർക്കും. ഒരു ശ്രീരാമകൃഷ്ണ ശിഷ്യൻ നമ്മുടെ മണ്ണിൽ വിശ്രമംകൊള്ളുന്ന കഥ എത്ര പേർക്കറിയാം ?

സ്മാർത്തവിചാരണയുടെ നാളുകളിൽ ചെയ്യാത്ത തെറ്റിന് ശിക്ഷവിധിക്കപ്പെട്ടവരുടെ കൂട്ടത്തിൽ ഉൾപ്പെട്ട ദേശമംഗലത്തെ ഒരു നമ്പൂതിരിപ്പാടിന്റെ മകനാണ് ഡോ. പി. അച്യുതൻ. ആശ്രമത്തിലും നിർമ്മലാനന്ദസ്വാമികളുടെ സമാധിസ്ഥലത്തുമായി ഞങ്ങൾ പല പകലുകൾ പങ്കിട്ടു.

ദുഃഖങ്ങളിൽ നിന്നും മോചനം നേടാൻ ബാലകൃഷ്ണൻ നായർ ഒടുവിൽ ഒരുവഴികണ്ടെത്തി. ദുഃഖിതർക്ക് സാന്ത്വനം നൽകുക. അദ്വൈതത്തിന്റെ ആനന്ദവീഥിയിലൂടെ അവരെ പ്രത്യാനയിച്ചു. പാലക്കാട്ടെ വിജ്ഞാന രമണീയത്തിൽവച്ചായിരുന്നു ബാലകൃഷ്ണൻ നായരുടെ അരങ്ങേറ്റം.

സാമൂഹിക പരിഷ്ക്കർത്താവ്, നവോത്ഥാന നായകൻ എന്നെല്ലാം ആയിരം നാവുകളാൽ ആവർത്തിക്കാറുള്ളതുകൊണ്ട് കേട്ടവർ വിസ്മരിച്ചുപോയ ശ്രീനാരായണ ഗുരുവിന്റെ യഥാർത്ഥമഹത്വം അദ്വൈതത്തിന്റെ സനാതനമായ അടിത്തറയിലാണ് നിലകൊള്ളുന്നതെന്ന് ഓർമ്മിപ്പിച്ചതിന് ബൗദ്ധിക കേരളം ബാലകൃഷ്ണൻ നായർക്കു കൃതജ്ഞത പറയണം. വടക്കുംതറ ആശ്രമം എന്നായിരുന്നു ഞങ്ങൾ താമസിച്ചിരുന്ന വീട് അദ്ധ്യാപകരുടെ ഇടയിൽ അറിയപ്പെട്ടത്. അവിടെ എത്തുന്ന സന്ദർശകർക്കെല്ലാം ആതിഥ്യം കൊടുക്കാനുള്ള ചുമതല പന്മന രാമചന്ദ്രൻ നായർ ഏറ്റെടുത്തു.

(പ്രൊഫ. എസ്. ഗുപ്തൻ നായർ സാറിന്റെ ആത്മകഥയായ മനസാ സ്മരാമിയിൽ നിന്ന്)

# ശ്രീ ബാലകൃഷ്ണൻ നായർ മാസ്റ്റർ

തുളസീ തീർത്ഥൻ



ശ്രീ. ജി. ബാലകൃഷ്ണൻ നായർ മാസ്റ്ററെ ഞാൻ ആദ്യമായി കാണുന്നതും അദ്ദേഹവുമായി പരിചയപ്പെടുന്നതും ഏതാണ്ട് നാലരപതിറ്റാണ്ടുമുമ്പ്, 1963 ൽ ആണെന്നാണ് എന്റെ ഓർമ്മ. അന്നു മുതൽ അദ്ദേഹത്തോട് എനിക്ക് തോന്നിയിട്ടുള്ള സ്നേഹാദരഭാവം, സംഭവബഹുലമായ ഈ ദീർഘ കാലയളവിലൂടെയും, യാതൊരു കുറവോ മുറിവോ കൂടാതെ ഇപ്പോഴും നിലനിൽക്കുന്നുണ്ടെന്നാണ് എന്റെ വിശ്വാസം. ഞങ്ങൾ തമ്മിലുള്ള സുദൃഢമായ ഈ സുഹൃദ്ബന്ധത്തിന്റെ തുടക്കം പാലക്കാട് ഗവൺമെന്റ് വിക്റ്റോറിയാ കോളേജിലെ സ്റ്റാഫ് റൂമിൽ വെച്ചായിരുന്നു. തികച്ചും യാദൃച്ഛികമെന്നോ, ഈശ്വരേച്ഛയാൽ സംഭവിച്ചതെന്നോ, അതിനെ വിശേഷിപ്പിക്കാവുന്നതുമാണ്. "മനുഷ്യ ജീവിതത്തെ സ്വാധീനിക്കുന്ന നിർണ്ണായകഘടകം ഈശ്വരകാരുണ്യമാണോ അതോ പുരുഷപ്രയത്നമാണോ?" എന്ന എന്റെ സംശയത്തിന് മാസ്റ്റർ നൽകിയ മറുപടി ഇങ്ങിനെയായിരുന്നു, "ഇതു ചർച്ചചെയ്ത് ഒരന്തിമ തീരുമാനത്തിൽ എത്തിച്ചേരാൻ വിഷമമാണ്. കാരണം, ഓരോരുത്തന്റേയും യുക്ത്യനുഭവങ്ങൾ അത്യന്തം വിഭിന്നങ്ങളായിരിക്കും. ചിലപ്പോൾ ചിലർക്ക് പുരുഷപ്രയത്നവും, മറ്റു ചിലർക്ക് പലപ്പോഴും ഈശ്വരകാരുണ്യവും പ്രധാനപ്പെട്ടതാണെന്ന് തോന്നിയേക്കാം. 'കുറ്റിയിൽ കെട്ടിയിട്ട പശുവിന്റെ സ്ഥിതിയെ' ഉദാഹരിച്ചുകൊണ്ടുള്ള ശ്രീരാമകൃഷ്ണദേവന്റെ ഉപദേശമാണ് ഇക്കാര്യത്തിൽ എനിക്ക് ഏറ്റവുമധികം തൃപ്തി നൽകുന്നതായി തോന്നിയിട്ടുള്ളത്...."

മാസ്റ്ററുടെ ഈ വാക്കുകൾ എനിക്ക് അത്യന്തം ഹൃദ്യവും സ്വീകാര്യവുമായിത്തോന്നി. എന്നാൽ, എന്നെ ആകർഷിച്ചതും മാസ്റ്ററുമായി അടുത്തിടപഴകാൻ പ്രേരിപ്പിച്ചതും ശ്രീരാമകൃഷ്ണദേവന്റെ നാമവും അവിടുത്തെ വചനാമൃതത്തെ പ്രമാണമാക്കിക്കൊണ്ടുള്ള വിശദീകരണവുമായിരുന്നു. എന്റെ ഒരു സഹാദ്ധ്യാപകനിൽ ഒരു ശ്രീരാമകൃഷ്ണഭക്തനെ കണ്ടുമുട്ടാനിടയാവുന്ന ആദ്യത്തെ സംഭവവും അതായിരുന്നു. അതോടെ എന്റെ ഒറ്റപ്പെടൽ അവസാനിച്ചതായും എനിക്കുതോന്നുന്നു. ശ്രീരാമകൃഷ്ണദേവനേയും കേരളത്തിലെ രാമകൃഷ്ണപ്രസ്ഥാനത്തെപറ്റിയും ചർച്ചചെയ്യാനും ഞങ്ങൾ തമ്മിൽ കൂടുതൽ അറിയാനും അടുക്കാനും ഈ സംഭവം വഴിവെച്ചു. പാലക്കാട് കൊപ്പം വിജ്ഞാനരമണീയാശ്രമത്തിൽ വെച്ച് ആഴ്ചയിൽ മൂന്നു ദിവസം വൈകുന്നേരം 6.30 മുതൽ 8 മണി വരെ മാസ്റ്റർ വേദാന്തപഠനക്ലാസ്സ് നടത്തുന്നുണ്ടെന്നും അറിയാനിടയായി. ആ ക്ലാസ്സുകളിൽ മുടക്കം കൂടാതെ പങ്കെടുത്തപ്പോഴാണ് മാസ്റ്റർ എത്ര വലിയ വേദാന്താചാര്യനാണ് എന്ന ബോധം എന്നിൽ ഉദിയ്ക്കാനും ഉറയ്ക്കാനും ഇടയായത്. ആ ക്ലാസ്സുകളും തുടർന്ന് മാസ്റ്ററുമായുള്ള സത്സംഗവും കാരണമായി, ശാസ്ത്രരീത്യാ വേദാന്ത ഗ്രന്ഥങ്ങൾ പഠിക്കാനുള്ള സന്ദർഭവും വഴിയും തുറന്നു കിട്ടി. വേദാന്ത ശ്രവണ-സ്വാധ്യായ സാധനകൾ ഇന്നും തുടർന്നു വരുന്നുണ്ട്. അതിനുള്ള സ്ഥായിയായ പ്രേരണ എനിക്ക് ലഭിച്ചത് മാസ്റ്ററിൽ നിന്നാണെന്ന് കൃതജ്ഞതാപൂർവ്വം ഇവിടെ സ്മരിച്ചുകൊള്ളുന്നു.

സ്കൂൾ വിദ്യാർത്ഥിയായിരിക്കെ, ഒറ്റപ്പാലം ശ്രീരാമകൃഷ്ണാശ്രമത്തിൽ നിന്ന് ഭഗവത്ഗീത, രണ്ടു മൂന്ന് ഉപനിഷത്തുക്കൾ, ശങ്കരാചാര്യരുടെ ഭജഗോവിന്ദം തുടങ്ങിയ ചിലകൃതികളും ഹൃദിസ്ഥമാക്കുകയും, അവയുടെ ഏതാണ്ടൊരർത്ഥം ധരിക്കുകയും ചെയ്തിരുന്നുവെന്നല്ലാതെ, അവയ്ക്ക് ഇത്രയും ആഴത്തിലും പരപ്പിലും അർത്ഥ വ്യാപ്തിയുണ്ടെന്നറിഞ്ഞത് ശ്രീ. ബാലകൃഷ്ണൻ നായർ മാസ്റ്ററുടെ ക്ലാസ്സുകൾ, പ്രഭാഷണങ്ങൾ, ഗ്രന്ഥങ്ങൾ, മാസ്റ്ററുമായുള്ള സംഭാഷണങ്ങൾ എന്നിവവഴിയാണ്. ഭഗവൽഗീതയും, മാണ്ഡൂക്യോപനിഷത്തും ഗൌഡപാദകാരികയും, പഞ്ചദശിയും, ആചാര്യസ്വാമികളുടെ ഏകശ്ലോകിയും, മനീഷാപഞ്ചകവും, ദക്ഷിണാമൂർത്തി സ്തോത്രവും, നാരായണഗുരുദേവന്റെ ജനനീനവരത്നമഞ്ജരിയും ആത്മോപദേശശതകവും മാസ്റ്റർ പഠിപ്പിച്ചവയിൽ പ്രധാനപ്പെട്ടവയായി ഞാൻ ഇന്നും ഓർക്കുന്നു. ക്ലാസ്സുകളിൽ നിന്നോ പ്രഭാഷണങ്ങളിൽ നിന്നോ മാസ്റ്ററെ അറിയാനാവുക പ്രഗൽഭനായ ഒരു വാഗ്മിയായിട്ടല്ല, ആശയങ്ങൾക്കുമപ്പുറം അനുഭൂതിപകർന്നു തരുന്ന ഒരാചാര്യനായിട്ടാണ്. നാം ഹാൾ വിട്ടിറങ്ങുന്നത് ഗുണപരമായി എന്തോ ഒരു മാറ്റം നമ്മിൽ വന്നിട്ടുണ്ടെന്ന ബോധത്തോടെയാണ്. നാം ആരാവണം എന്നു വേദാന്തം അനുശാസിക്കുന്നുവോ, അതായിത്തീരണം എന്ന ചിന്തയാണ് മാസ്റ്റർക്ക് നമ്മിൽ ഉളവാക്കാനാവുന്ന

ത്. ഈ സിദ്ധിവിശേഷം ചുരുക്കം സംന്യാസി ശ്രേഷ്ഠന്മാരിൽ മാത്രമേ എനിക്ക് കാണാൻ കഴിഞ്ഞിട്ടുള്ളൂവെന്ന് ഇവിടെ എടുത്തുകാട്ടേണ്ടതുണ്ട്.

1963 മുതൽക്കുള്ള നാലഞ്ചുകൊല്ലക്കാലം പാലക്കാട്ടെ വേദാന്തവിദ്യാർത്ഥികൾക്കും ആത്മീയസാധകൻമാർക്കും സുവർണ്ണ കാലഘട്ടമായിരുന്നുവെന്നു പറഞ്ഞാൽ തെറ്റില്ല. ശ്രീ. ബാലകൃഷ്ണൻനായർ മാസ്റ്ററുടെ നിറഞ്ഞ സാന്നിദ്ധ്യമായിരുന്നു അതിന്റെ പ്രധാന കാരണം. 1963 വിവേകാനന്ദ സ്വാമികളുടെ ജന്മശതാബ്ദിയാഘോഷത്തിന്റെ വർഷമായിരുന്നല്ലോ. സ്വാമിജിയുടെ ജീവിത സന്ദേശങ്ങളെക്കുറിച്ച് പ്രഭാഷണങ്ങൾ സംഘടിപ്പിക്കുന്നതിന് പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിലെ ശ്രീമത് ത്രൈലോക്യാനന്ദ സ്വാമികൾ എന്നെയാണ് ചുമതലപ്പെടുത്തിയിരുന്നത്. വിക്ടോറിയാ കോളേജിലും, വിജ്ഞാനരമണീയാശ്രമത്തിലും, ചിന്മയാമിഷന്റെ ഗൃഹസത്സംഗങ്ങളിലും മറ്റും പ്രഭാഷണങ്ങളുൾപ്പെടെയുള്ള പരിപാടികൾ നടപ്പാക്കുന്നതിൽ മാസ്റ്റർ എനിക്കു നൽകിയ സഹായവും പ്രോത്സാഹനവും വളരെ വലുതും വിലപ്പെട്ടതുമായിരുന്നു. ഇതിൽ നിർണ്ണായകമായ പങ്കുവഹിച്ച പ്രൊഫ. ഗുപ്തൻ നായരുടെ സൗഹൃദം എനിക്കു ലഭിക്കാനിടയായതും പ്രൊഫസറോടൊന്നിച്ചു താമസിച്ചിരുന്ന മാസ്റ്റർ മുഖാന്തിരമായിരുന്നു. 1963 ൽ തന്നെയായിരുന്നു ശ്രീരാമകൃഷ്ണദേവന്റെ മറ്റൊരു സംന്യാസി ശിഷ്യനും കേരളത്തിലേക്കുള്ള ശ്രീരാമകൃഷ്ണ സന്ദേശവാഹകനുമായ തുളസി മഹരാജ് നിർമ്മലാനന്ദ സ്വാമികളുടെ ജന്മശതാബ്ദിയും ആഘോഷിക്കപ്പെട്ടത്. വളരെ വിപുലമായിട്ടല്ലെങ്കിലും "ശ്രീമന്നിർമ്മലാനന്ദസ്വാമികൾ" എന്ന സ്മരണിക പ്രകാശനം ചെയ്യുന്നതുൾപ്പെടെയുള്ള ആഘോഷപരിപാടികളിൽ എന്റെ സഹാദ്ധ്യാപകരായിരുന്ന ഇവർ രണ്ടുപേരും ആദ്യവസാനം പങ്കെടുത്ത് എന്നെ പ്രോത്സാഹിപ്പിച്ചിരുന്നു.

ചില പ്രത്യേകകാരണങ്ങളാൽ എനിക്ക് ചിന്മയ - സായി സമിതി പ്രവർത്തനങ്ങളുമായി ബന്ധപ്പെടേണ്ടി വന്നിട്ടുണ്ട്. അവരുടെ സത്സംഗങ്ങളിലും ഭജനസന്ധ്യകളിലും എന്റെ അഭ്യർത്ഥനയെ സ്വീകരിച്ച് പലപ്പോഴും മാസ്റ്റർ പ്രഭാഷണങ്ങളിലൂടെ അവരെ വേദാന്തചിന്തയിൽ ഉത്സുകരാക്കിയിട്ടുണ്ട്. എടുത്ത പറയേണ്ടതായിട്ടുള്ളത്, അക്കാലത്ത് "ദേവീവിലാസ്"ത്തിൽ നടത്തിയിരുന്ന ഭജന സന്ധ്യകളിൽ, കഠോപനിഷത്തിലെ "ഇന്ദ്രിയേഭ്യ: പരാഹ്യർത്ഥ.... സാപരാഗതിഃ" എന്ന മന്ത്രത്തെ വ്യാഖ്യാനിച്ചുകൊണ്ടുള്ള മാസ്റ്ററുടെ പ്രഭാഷണപരമ്പരയായിരുന്നു. ഇത്രയും ഗഹനവും വിസ്തൃതവുമായ വ്യാഖ്യാനം അതുവരെ ഞങ്ങളാരും കേട്ടിട്ടുമില്ല, വായിച്ചിട്ടുമില്ല. അത് മറക്കാനാവാത്തതും വിലമതിക്കാനാവാത്തതുമായ ഒരനുഭവമായിരുന്നു. ആ പ്രഭാഷണങ്ങൾ ഗ്രന്ഥരൂപത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടുവെന്നതു തന്നെ അവയുടെ മാഹാത്മ്യത്തിന് തെളിവായി ചൂണ്ടിക്കാണിക്കാവുന്നതാണ്. അല്പകാലം മാത്രം വേദാന്താചാര്യനായി ഞങ്ങളോടൊത്തു കഴിച്ചുകൂട്ടിയശേഷം തിരുവന്തപുരത്തേക്കു സ്ഥലം മാറിപ്പോയ ശ്രീ. ബാലകൃഷ്ണൻനായർ മാസ്റ്റർ വിജ്ഞാനരമണീയാശ്രമത്തിലെ ഭക്തന്മാരെയാണ് ഒരു തരം ശൂന്യതയിലേക്കു തള്ളിവിട്ടത്. എനിക്കാകട്ടെ, വ്യക്തിപരമായ നഷ്ടവും കൂടി. വീണ്ടും മാസ്റ്റർ ഒന്നു രണ്ടു തവണ ആശ്രമത്തിൽ ക്ലാസ്സെടുക്കാൻ വന്നിരുന്നു. തിരുവന്തപുരത്തുപോയപ്പോൾ ഞാൻ മാസ്റ്ററെ രണ്ടോ മൂന്നോ പ്രാവശ്യം കണ്ടിരുന്നു. ഞങ്ങൾ തമ്മിലുള്ള സ്നേഹബന്ധം അതേപടി ഇന്നും തുടർന്നു നിലനിൽക്കുന്നു.

പലരും ശ്രീ. ബാലകൃഷ്ണൻ നായർ മാസ്റ്ററെ രമണ മഹർഷിയെപ്പോലെ ജീവന്മുക്തനായും, തപോവന സ്വാമികളെപ്പോലെ സ്ഥിതപ്രജ്ഞനും ബ്രഹ്ജ്ഞാനിയുമായും , മഹായോഗി അരവിന്ദനെപ്പോലെ യോഗാരൂഢനായും വിശേഷിപ്പിച്ചിട്ടുണ്ട്. അക്കാര്യം നിർണ്ണയിക്കാനുള്ള അറിവോ അനുഭവമോ എനിക്കില്ല. വേറെ ചിലർ മാസ്റ്ററെ കാവി വസ്ത്രം ധരിക്കാത്ത സംന്യാസിയെന്നും വർണ്ണിച്ചിട്ടുണ്ട്. അതേതായാലും അത്ര പന്തിയായില്ലെന്നാണ് എനിക്കു തോന്നുന്നത്. കാരണം, അത് മാസ്റ്ററെ താഴ്ത്തിക്കെട്ടുകയാണ് ചെയ്യുന്നത്. കാവിയുടുക്കാഞ്ഞാൽ എന്തോ ചില അപൂർണ്ണതകളുണ്ടെന്നും, കാവി വസ്ത്രം അവയെയെല്ലാം മാച്ചും മറച്ചും പൂർണ്ണത വരുത്തുമെന്നുമുള്ള ധ്വനി അതിലുണ്ട്. അതുശരിയല്ല, സ്വീകാര്യവുമല്ല. നമ്മുടെ മഹർഷിശ്വരൻമാർ സംന്യാസിമാരായിരുന്നില്ലല്ലോ. ശ്രീരാമകൃഷ്ണദേവന്റെ ഗൃഹസ്ഥശിഷ്യരായ മാസ്റ്റർ മഹാശയനേയും നാഗമഹാശയനേയും സംന്യാസിശിഷ്യരേക്കാൾ താഴ്ന്നവരാണെന്നു കാണേണ്ടതുണ്ടോ ? അടുത്തകാലം വരെ നമ്മോടൊത്തു ജീവിച്ച മഹാനായ പണ്ഡിറ്റ് ഗോപാലൻ നായർ, ഭാഗവതാചാര്യന്മാരായ സർവ്വശ്രീ വൈശ്രവണത്ത് രാമൻ നമ്പൂതിരി, ഓട്ടൂർ ഉണ്ണി നമ്പൂതിരിപ്പാട് എന്നിവർക്ക് എന്തുകുറവാണുള്ളത്?.

"തച്ചിന്തനം തത്കഥനം അന്യോനം തദ്പ്രഭാഷണം
ഏതദേകപരത്വം ച ബ്രഹ്മാഭ്യാസം."

പരിശീലിച്ച ബ്രഹ്മനിഷ്ഠന്മാരായിരുന്നില്ലേ അവർ?. "ഭിക്ഷുവ്രതാനൃനതിലംഘ്യ" ഗൃഹസ്ഥഭാവമുൾക്കൊണ്ട് അന്യചിന്തകൂടാതെ, മിക്കവാറും ലോകബാഹ്യനായി വേദാന്ത ചിന്തയിൽ മുഴുകിക്കഴിയുന്ന ഋഷിതുല്യനായ മഹാപുരുഷനാണ് ശ്രീ. ബാലകൃഷ്ണൻ നായർ മാസ്റ്റർ എന്നാണ് എന്റെ ഉറച്ച അഭിപ്രായം. അദ്ദേഹവുമായി എനിക്ക് ഇടപഴകാനായി എന്നത് മഹാഭാഗ്യമായി ഞാൻ കരുതുന്നു. അദ്ദേഹത്തിൽ നിന്ന് പല നല്ലകാര്യങ്ങളും പഠിക്കാൻ കഴിഞ്ഞ ഒരു വേദാന്ത വിദ്യാർത്ഥിയെന്ന നിലയ്ക്ക് അദ്ദേഹത്തിന്റെ മുന്നിൽ പ്രണാമങ്ങളർപ്പിക്കുന്നു.

# പൂർവ്വാശ്രമത്തിലെ പുണ്യസ്മൃതികൾ

ഒ.എൻ.വി. കുറുപ്പ്



ഏതുയോഗിവര്യനും ഒരു പൂർവ്വാശ്രമമുണ്ട്. പരമസാത്വികനായ ശ്രീ. ജി. ബാലകൃഷ്ണൻ നായർക്കും സ്വാഭാവികമായ ഒരു പൂർവ്വാശ്രമമുണ്ടായിരുന്നു. അന്ന് അദ്ദേഹത്തിന്റെ സതീർത്ഥ്യനും, തുടർന്ന് സഹപ്രവർത്തകനുമാകാൻ ഭാഗ്യം ലഭിച്ച ഒരാളാണിതെഴുതുന്നത്. പ്രായംകൊണ്ട് ഏറെയന്തരം ഉണ്ടായിരുന്നുവെങ്കിലും, ഞങ്ങൾ യൂണിവേഴ്സിറ്റി കോളേജിൽ ഒരേകാലത്ത് ഒരേ ക്ലാസ്സിൽ പഠിച്ചിരുന്നവരാണ്. സംസ്കൃതത്തിൽ കുറേക്കാലത്തെ ഉപരിപഠനം കഴിഞ്ഞാണദ്ദേഹം ഇന്റർ മീഡിയറ്റ് ക്ലാസ്സിൽ വന്നു ചേർന്നതെന്നാണെന്റെ ഓർമ്മ. പക്വമതിയും, പരിണിതഃപ്രജ്ഞനുമായ അദ്ദേഹത്തിന്റെ അടുത്തിരിക്കുമ്പോൾ, ഒരു സതീർത്ഥ്യന്റേതെന്നതിനേക്കാൾ ഒരു ആചാര്യന്റെ സാന്നിദ്ധ്യമാണനുഭവപ്പെട്ടിരുന്നത്. സ്നേഹവാത്സല്യങ്ങളോടെ ഒരനുജനോടെന്ന നിലയ്ക്കായിരുന്നു എന്നോടുള്ള പെരുമാറ്റം. മിതഭാഷിയും സൗമ്യപ്രകൃതിയുമായ അദ്ദേഹത്തിലെ സ്വാതന്ത്ര്യേച്ഛുവായ പ്രഭാഷകനെ കണ്ടെത്താൻ അവസരമുണ്ടായത് 1947 ആഗസ്റ്റ് 15 ന് യൂണിവേഴ്സിറ്റി കോളേജിലെ കിഴക്കേ മാവിൻ ചുവട്ടിലെ വിദ്യാർത്ഥി യോഗത്തിൽവച്ചായിരുന്നു. സർ. സി.പി.യുടെ സ്വതന്ത്ര തിരുവിതാംകൂർ വാദത്തിനെതിരെ, സ്വതന്ത്ര ഇന്ത്യൻ യൂണിയനിൽ ലയിക്കണമെന്നാവശ്യപ്പെടുന്ന ആ യോഗത്തിൽ ശ്രീ. ജി. ബാലകൃഷ്ണൻ നായരുടെ സുദീർഘവും സമുജ്ജ്വലവുമായ ഒരു പ്രഭാഷണമുണ്ടായി. ഒപ്പം, യശശ്ശരീരനായ പി. കെ. വാസുദേവൻനായരുടെ ഹൃദയസ്പർശിയായ മറ്റൊരു പ്രസംഗംകൂടി. ഇവരണ്ടും ഇന്നും എന്റെ ഓർമ്മയിൽ പതിഞ്ഞുകിടക്കുന്നു. ഇവർ രണ്ടുപേരോടും പിൽക്കാലത്ത് എനിക്കുണ്ടായ സ്നേഹാദരങ്ങൾക്ക് അടിത്തറ പാകിയതും ആ പ്രഭാഷണങ്ങളാണ്. അരബിന്ദഘോഷ് സാഹസികവിപ്ലവരംഗത്തുനിന്ന് യോഗിയും ദാർശനിക കവിയുമായി മാറിയ ചരിത്രം ഓർമ്മിപ്പിക്കുന്നതായിരുന്നു, ബാലകൃഷ്ണൻനായർ സാറിൽ വന്ന പരിവർത്തനം. ലൗകീക ജീവിതത്തിന്റെ തമോമയതലങ്ങളിൽ നിന്ന് ആത്മവിശുദ്ധിയുടെ ഭാസുരജ്യോതിസ്സിലേക്കുള്ള ഒരു ഉന്നമനമായിരുന്നു അത്. അതിന് പ്രേരകമായ ഉദാത്തദുഃഖങ്ങളുടെ കഥകൾ, യൂണിവേഴ്സിറ്റി കോളേജിൽ സഹാദ്ധ്യാപകരായിരുന്ന കാലത്ത് അദ്ദേഹത്തിൽ നിന്നു തന്നെ കേൾക്കാനിടയായിട്ടുണ്ട്. പലതരത്തിലുമുള്ള നിസ്സഹായതകൾ ചൂഴ്ന്നു നില്ക്കുന്ന ജീവിതമെന്ന ഭാരം ചുമലിലേറ്റി അജ്ഞാതഭാവിയിലേക്ക് പദമിടറി സഞ്ചരിക്കുന്ന എത്രയോ പേർ ഇന്നദ്ദേഹത്തിന്റെ വാക്കുകളിൽ അഭയവും ആശ്വാസവും തേടുന്നു. "അന്യ ജീവനുതകി സ്വജീവിതം ധന്യമാക്കുന്ന" വിവേകിതയെ ആദരിക്കുവാൻ ഈ ആസുരകാലത്തും നമുക്ക് കഴിയുന്നു എന്നതിന് ഈ ഗ്രന്ഥം സാക്ഷ്യം വഹിക്കുന്നു. ●

# അദ്വൈതതലത്തിൽ മാത്രം ജീവിച്ച ആചാര്യൻ

പി. പരമേശ്വരൻ



പ്രായോഗികമല്ലാത്ത കാര്യങ്ങൾ പറയുമ്പോൾ "ഓ അതൊക്കെ വെറും വേദാന്തമാണ്" എന്ന് പുച്ഛത്തോടുകൂടി ആളുകൾ പരിഹസിക്കാറുണ്ട്. വേദാന്തം ജീവിതത്തിൽ പ്രായോഗികമല്ലാത്ത തത്വസംഹിതയാണ് എന്നാണ് പലരും വിശ്വസിക്കുന്നത്. "ശുഷ്കവേദാന്തം" എന്ന പദപ്രയോഗവും നിലവിലുണ്ട്. പാശ്ചാത്യ രാജ്യങ്ങളിൽ ദാർശനികന്മാർ പൊതുവേ വിശ്വസിച്ചിരുന്നതും അങ്ങിനെയാണ്. ബുദ്ധികൊണ്ട് ആലോചിച്ച് കണ്ടെത്തുന്ന നിഗമനങ്ങളെയാണ് ദർശനമായി അവർ കണക്കാക്കിയിരുന്നത്. അതൊന്നും ജീവിതത്തിൽ പകർത്താനുള്ളതാണ് അഥവാ പകർത്താവുന്നതാണ് എന്നുള്ള സങ്കൽപമോ അതിനുള്ള പരിശ്രമമോ അവിടെ അധികമൊന്നും ഉണ്ടായിട്ടില്ല. ജീവിതത്തെ സ്പർശിക്കുകയോ പരിവർത്തനം വരുത്തുകയോ ചെയ്യാനുള്ള പ്രായോഗിക പന്ഥാവായി അവർ തത്വജ്ഞാനത്തെ ഉപയോഗിച്ചിട്ടില്ല. ഉയർന്ന തത്വങ്ങൾ പ്രസംഗിക്കുമ്പോൾ തന്നെ ജീവിതം സാധാരണക്കാരുടേതിനേക്കാൾ താണനിലവാരത്തിൽ ആയാലും അതിൽ തെറ്റുണ്ടെന്ന ചിന്തപോലും അവർക്കുണ്ടായിരുന്നില്ല. വേദാന്തത്തേയും അവർ ആ തരത്തിലാണ് വീക്ഷിച്ചത്. അതുകൊണ്ടാണല്ലോ സ്വാമി വിവേകാനന്ദന്റെ വേദാന്തത്തെക്കുറിച്ച് നടത്തിയ പ്രഭാഷണങ്ങളെ "പ്രായോഗിക വേദാന്തം" എന്ന് അദ്ദേഹം വിശേഷിപ്പിച്ചത്.

ഭാരതീയനെ സംബന്ധിച്ചിടത്തോളം എല്ലാ ദർശനങ്ങളും ജീവിതത്തിൽ പകർത്താനും രൂപപ്പെടുത്താനും വേണ്ടിയുള്ളതാണ്. ദർശനങ്ങൾ ജീവിതത്തിൽ പകർത്തിയവരെ മാത്രമേ ഭാരതം ആദരിച്ചിരുന്നുള്ളു. അവരെ ഋഷിമാരോ ഋഷിതുല്യരോ ആയി ഭാരതം ആദരിച്ചു. ദർശനങ്ങൾക്ക് പല തലങ്ങളുണ്ട്. ദ്വൈതം, അദ്വൈതം, വിശിഷ്ടാദ്വൈതം എന്നിങ്ങനെ പോകുന്നു അവ. പരമോന്നതമായത് അദ്വൈതദർശനം തന്നെയാണ്. അത് സാക്ഷാത്കരിക്കുകയും ജീവിതത്തിൽ പകർത്തുകയും ചെയ്യുന്ന ആൾ ജീവൻമുക്തനായി എന്നാണ് ഭാരതീയ വിശ്വാസം. മനുഷ്യജീവിതത്തിന്റെ പരമമായ ലക്ഷ്യവും അതുതന്നെ. ആ ലക്ഷ്യം സാക്ഷാത്കരിച്ച എത്രയോ സിദ്ധന്മാർ തലമുറ തലമുറയായി ജനിച്ചു ജീവിച്ചുപോന്നിട്ടുള്ള നാടാണ് ഭാരതം. അദ്വൈതദർശനത്തിന് ഏറ്റവും വലിയ സംഭാവന നൽകിയിട്ടുള്ളത് കേരളത്തിൽ ജനിച്ച ജഗദ്ഗുരു ശങ്കരാചര്യരാണ് എന്ന് ലോകം മുഴുവൻ അംഗീകരിച്ചിട്ടുണ്ട്. ദ്വൈതത്തിനും വിശിഷ്ട അദ്വൈതത്തിനും ഭാരതത്തിലുടനീളം അനേകം ഋഷിതുല്യരായ ഉന്നത മാതൃകകൾ കാണാൻ കഴിയുമെങ്കിലും അദ്വൈതദർശനത്തെ സംബന്ധിച്ചിടത്തോളം ശ്രീ ശങ്കരനെക്കാൾ ഉന്നതനായ മറ്റൊരദ്വൈതാചാര്യനെ കാണാൻ കഴിയുകയില്ല.അതുതന്നെയാണ് കേരളത്തിന്റെ അതിവിശിഷ്ടമായ സംഭാവനയും.

കേരളത്തിൽ ജനിച്ച സമീപകാലത്തെ മറ്റൊരദ്വൈതാചാര്യനായിരുന്നു ശ്രീ നാരായണഗുരുദേവൻ. "ശ്രീ ശങ്കരന്റെ അദ്വൈതദർശനം തന്നെയാണ് തന്റേയും" എന്ന് അദ്ദേഹം തുറന്ന് പ്രഖ്യാപിച്ചിട്ടുണ്ട്. ശ്രീ ശങ്കരന്റെ കൃതികൾ എല്ലാം തന്നെ സംസ്കൃതത്തിലായിരുന്നു. ഗുരുദേവൻ പൊതുവേ മലയാളത്തിലും തമിഴ്കലർന്ന മലയാളം ശൈലിയിലും ആണ് എഴുതിയിട്ടുള്ളത്. അത്യഗാധങ്ങളായ അദ്വൈതദർശനം ജീവിതത്തിൽ അലിയിച്ചുചേർത്ത ഗുരുദേവന്റെ കൃതികൾ ഒരേസമയം അതിലളിതവും അത്രതന്നെ ഗഹനവുമാണ്. ഭാഷ ലളിതമായാലും മനനം ചെയ്താലെ പൊരുൾ മനസ്സിലാക്കാനാവൂ. അതിനും പലപ്പോഴും നല്ലവ്യാഖ്യാനങ്ങൾ ഒഴിച്ചുകൂടാതെ വരും.

ഭാഗ്യവശാൽ ഗുരുദേവന്റെ കൃതികൾക്ക് ലളിതവും പണ്ഡിതോചിതവുമായ വ്യാഖ്യാനങ്ങൾ രചിച്ച മറ്റൊരദ്വൈതാചാര്യൻ കേരളത്തിലുണ്ടായി. അതാണ് പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ. ശ്രീ ശങ്കരനും ശ്രീനാരായണനും ശേഷം അദ്വൈതസാക്ഷാത്കാരം ജീവിതത്തിലുടനീളം പ്രകടമാക്കിയ ഋഷിവര്യൻ തന്നെയാണദ്ദേഹം.ഗുരുദേവകൃതികൾക്ക് വ്യാഖ്യാനമെഴുതിയത് അദ്ദേഹത്തിന്റെ സംഭാവനകളിൽ ഒന്നുമാത്രം. ശ്രീ ശങ്കരനെപ്പോലെ, ശ്രീമദ് ഭഗവദ്ഗീതക്ക് "ശിവാരവിന്ദം" ഭാഷ്യം രചിച്ച പ്രൊഫ. ബാലകൃഷ്ണൻ നായർ അതുകൊണ്ടു

തന്നെ അദ്വൈതാചാര്യന്മാരുടെ കൂട്ടത്തിൽ ഉജ്ജ്വലമായ സ്ഥാനം കൈവരിച്ചിട്ടുണ്ട്. എന്നാൽ എഴുത്തുകളിൽ കൂടിയും കൃതികളിൽ കൂടിയും മാത്രമല്ല പ്രൊഫ. ബാലകൃഷ്ണൻ നായർ അദ്വൈതം പ്രചരിപ്പിച്ചത്. എണ്ണമറ്റ വേദികളിൽ, അസംഖ്യം സ്വാദ്ധ്യായ സദസ്സുകളിൽ അദ്ദേഹം നടത്തിയ പ്രഭാഷണങ്ങൾ കേരളത്തിലെ ഒരു വലിയ പ്രബുദ്ധ ജനവിഭാഗത്തെ അദ്ദേഹത്തിന്റെ ശിഷ്യന്മാരും ആരാധകരും ആക്കി മാറ്റിയിട്ടുണ്ട്.

ബാലകൃഷ്ണൻ നായർ സാറിന്റെ പ്രഭാഷണശൈലി ഒന്നുവേറെ തന്നെയായിരുന്നു. ഗ്രന്ഥങ്ങൾ വായിച്ച് അർത്ഥം പറയുകയും വ്യാഖ്യാനിക്കുകയും ചെയ്യുന്ന ഒരു യന്ത്രമായിരുന്നില്ല ബാലകൃഷ്ണൻ നായർ സാർ. അദ്വൈതദർശനത്തിന്റെ അന്തഃസത്ത അദ്ദേഹത്തിന്റെ പ്രഭാഷണങ്ങളിൽകൂടി അഖണ്ഡവും അയത്നലളിതവുമായ ഭാഷയിൽ മധുരവും മനോഹരവുമായി ഒഴുകി വരുകയായിരുന്നു. ഗ്രന്ഥങ്ങളെ വ്യാഖ്യാനിക്കുകയല്ല സ്വന്തം അനുഭവങ്ങളെ അവതരിപ്പിക്കുകയാണ് അദ്ദേഹം ചെയ്തത്. ഹൃദയസ്പർശിയായ രീതിയിൽ അങ്ങനെ അവതരിപ്പിക്കാൻ അദ്ദേഹത്തിന് സാധിച്ചത് അതെല്ലാം അദ്ദേഹം സാക്ഷാത്കരിച്ചു കഴിഞ്ഞതുകൊണ്ടാണ്. അനുഭവിക്കാത്തതൊന്നും അദ്ദേഹം പറഞ്ഞില്ല. പറഞ്ഞതാവട്ടെ അദ്വൈതസാക്ഷാത്കാരത്തിന്റെ അത്യുന്നത മേഖലകളിൽനിന്നായിരുന്നുതാനും. അതിൽ സംശയത്തിന്റെയോ അവ്യക്തതയുടേയോ കണികപോലും കാണുകയില്ല. ഹൃദയത്തിൽ തുളച്ചുകയറുന്ന വാക്കുകൾ - അവിടെ തന്നെ മായാതെ പതിയുന്ന ആശയങ്ങൾ - അനേകം പേർക്ക് - ആചാര്യന്മാർക്കുപോലും - അവകാശപ്പെടാൻ കഴിയുന്ന ഒരു സിദ്ധിയല്ല ഇത്.

ഏതാനും സമയം മാത്രം അദ്വൈതത്തിന്റെ നീലാകാശത്ത് വിഹരിക്കുകയും ബാക്കി സമയങ്ങളിൽ ഭൂമിയിലേക്ക് ഇറങ്ങിവരുകയും ചെയ്യുന്ന സമ്പ്രദായക്കാരനായിരുന്നില്ല ബാലകൃഷ്ണൻ നായർ സാർ. അദ്ദേഹം രണ്ടു കാലും ഊന്നിയിരുന്നത് അദ്വൈതസാക്ഷാത്കാരത്തിന്റെ ഹിമാലയ ശൃംഗത്തിലാണ്. അദ്ദേഹം സ്ഥിരവാസമാക്കിയത് അവിടെ തന്നെയാണ്. സാധാരണക്കാർ ഭൂമിയിൽ ജീവിക്കുന്ന ലാഘവത്തോടെ അദ്ദേഹം ഹിമാലയശൃംഗങ്ങളിൽ ജീവിച്ചു. ആ ഉയരത്തിൽ ഭൗതിക ദേഹത്തിന്റെ ഘനം മാത്രമല്ല ബോധംപോലും അദ്ദേഹത്തിൽ നിന്ന് ഒഴിഞ്ഞുപോയിരുന്നു. ദേഹം കഠിനമായ അസ്വസ്ഥതകൾക്ക് വിധേയമാകുമ്പോഴും അദ്ദേഹത്തിന്റെ ബോധതലം അതിൽ നിന്ന് എത്രയോ ഉയരത്തിലായിരുന്നു. സ്ഥിതപ്രജ്ഞനെന്നോ ജീവൻമുക്തനെന്നോ ഗുണാതീതനെന്നോ ഒക്കെ ആരെയെങ്കിലും ഇന്ന് വിശേഷിപ്പിക്കാമെങ്കിൽ അത് ബാലകൃഷ്ണൻ നായർ സാറിനെയാണ്. മഹാനായ ആ ഗുരുവിന്റെ പാദകമലങ്ങളിൽ പ്രണാമങ്ങൾ അർപ്പിക്കാൻ ഇടയാകുക എന്നതുതന്നെ നമ്മെപ്പോലുള്ളവരെ സംബന്ധിച്ചിടത്തോളം എത്ര വലിയ മഹാഭാഗ്യമാണ്! ആ മഹാഭാഗ്യത്തോട് നാം കൃതജ്ഞരാവുക. ●

# പ്രണാമപൂർവ്വം

## സുഗതകുമാരി



ഇന്ത്യയിൽ എന്നും ഇങ്ങനെയുള്ളവർ ഉണ്ടായിരുന്നു. അഗ്നിസ്ഫുടം ചെയ്തെടുക്കപ്പെട്ടവർ, ജ്ഞാനദീപ്തർ, സ്ഥിതപ്രജ്ഞർ - അവരുടെ മുഖം പ്രസന്നമായിരുന്നു, പ്രശാന്തമായിരുന്നു. അവരുടെ കണ്ണുകൾ ആഴങ്ങളെ അളക്കുന്നവയും അനന്തതയെ ആനന്ദത്തോടെ നോക്കിക്കാണുന്നവയുമായിരുന്നു. അവരെ എന്നും നാം ദൂരെ നിന്ന്, താഴെനിന്ന് അമ്പരപ്പോടെ നോക്കികണ്ടുപോന്നു.

ആ ഗുരുപരമ്പരയിലെ വിശിഷ്ടമായൊരു സാന്നിദ്ധ്യമാണ് ബാലകൃഷ്ണൻ നായർ സാർ. അപ്രമേയമായൊരു മഹാസത്യത്തിന്റെ സ്ഫുരണങ്ങൾ ആ വാക്കുകളിലൂടെ നാം അനുഭവിക്കുന്നു. ഒന്നും മനസ്സിലാകുന്നില്ലെങ്കിലും എന്നെപ്പോലുള്ളവർ അവകേട്ടുനിൽക്കുന്നു. വേദാന്തതത്വങ്ങൾ കേട്ടറിഞ്ഞാൽ പോരാ, അനുഭവിച്ച് സാക്ഷാൽക്കരിച്ച് സ്വായത്തമാക്കേണ്ടവയാണെന്നും അതിന് ഇനിയും ജന്മങ്ങളുടെ തപസംസ്ക്കാരം ആവശ്യമാണെന്നും ഞാൻ അറിയുന്നു. ആ അറിവ് പരമവിനീതമാക്കുന്ന മനസ്സോടെ സാറിനെ നമസ്ക്കരിക്കുന്നു. ഏറെക്കാലം അങ്ങയെ കാണുവാനും കേൾക്കുവാനും വായിക്കുവാനും ഞങ്ങൾക്കു ഭാഗ്യമുണ്ടാകട്ടെ എന്ന സ്വാർത്ഥ ചിന്തയോടെ പ്രാർത്ഥിക്കുന്നു. ദേഹസ്വാസ്ഥ്യമുണ്ടാകട്ടെ, ഭഗവദ്കാരുണ്യം കുറെക്കാലംകൂടി ഈ പാവപ്പെട്ട ഭൂമിയോട് അങ്ങയെ ബന്ധിച്ചു നിർത്തുമാറാകട്ടെ. ●



## വിജ്ഞാനരമണീയാശ്രമം



സുരേശാനന്ദസ്വാമികൾ

"പ്രൊഫസർ ജി. ബാലകൃഷ്ണൻനായർ സ്വാമിജിയെക്കുറിച്ചും ആശ്രമത്തെക്കുറിച്ചും സ്മരിക്കുന്നതിങ്ങനെ -

"എന്നെ ജ്ഞാനാക്കിയത് സുരേശാനന്ദ സ്വാമിജിയും, വിജ്ഞാനരമണീയവുമാണ്. അഞ്ചുകൊല്ലം പാലക്കാട് വിജ്ഞാനരമണീയത്തിൽ നടത്തിയ ക്ലാസ്സുകളാണ് എന്നിൽ തത്വബോധം ഉറപ്പിക്കാൻ സഹായിച്ചത്.

ആശ്രമത്തിലെ ഒരന്തേവാസിയെപ്പോലെ ഞാൻ കഴിഞ്ഞുകൂടി. ആഴ്ചയിൽ നാല് ദിവസം ഗീത, വാസിഷ്ഠം, ഗൗഡപാദകാരിക, പഞ്ചദശി, പ്രശ്നോപനിഷത്ത് എന്നീ വിഷയങ്ങളിൽ ക്ലാസ്സെടുത്തു. എനിക്ക് നൽകപ്പെട്ട സമ്മാനമായ നിലവിളക്ക് ആശ്രമത്തിൽ തന്നെ സമർപ്പിച്ചു.

ആശ്രമത്തോടുള്ള കടപ്പാട് ഞാൻ നിറവേറ്റുന്നത് അദ്വൈതം ജീവിതത്തിൽ പകർത്തിയിട്ടാണ്. ഞാനിന്ന് പൂർണ്ണപരമാനന്ദത്തോടെ അദ്വൈതാനുഭൂതിയോടെ ജീവിതം നയിക്കുന്നു.

സുരേശാനന്ദ സ്വാമിജിയുമായുള്ള ബന്ധം വളരെ ഗാഢമായിരുന്നു. വേദാന്ത വിഷയങ്ങളോടൊപ്പം തന്നെ ആശ്രമത്തിന്റെ ഭാവിയെക്കുറിച്ചും സ്വാമിജിയുമായി നീണ്ട ചർച്ചകളിൽ ഏർപ്പെട്ടിരുന്നു. ശ്രീ. ഷൺമുഖനിലും ശ്രീ. സ്വാമിനാഥനിലും ആശ്രമത്തിന്റെ ഭാവിയെക്കുറിച്ച് സ്വാമിജിക്ക് പ്രതീക്ഷയുണ്ടായിരുന്നു."



**വിജ്ഞാനരമണീയാശ്രമത്തിൽ നിന്നും പ്രൊഫ. ജി. ബാലകൃഷ്ണൻനായർക്ക് നൽകിയ യാത്രയയപ്പ്**

(കടപ്പാട് : പ്രൊഫ. എ. സ്വാമിനാഥൻ രചിച്ച സുരേശാനന്ദസ്വാമികളുടെ ജീവചരിത്രം)

# ശതാഭിഷിക്തനായ പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ

പ്രൊഫ. പന്മന രാമചന്ദ്രൻ നായർ



സാധാരണരിൽ സാധാരണനായിക്കഴിയുന്ന, തികച്ചും അസാധാരണനായ, ഒരു സ്ഥിതപ്രജ്ഞനാണ് പ്രൊഫസർ ജി. ബാലകൃഷ്ണൻ നായർ. സന്ന്യാസിവര്യന്മാരും പണ്ഡിതശ്രേഷ്ഠന്മാരും മികച്ച ആദ്ധ്യാത്മിക പ്രഭാഷകരും ഗ്രന്ഥകാരന്മാരുമൊക്കെ ഉണ്ടാവാം. എന്നാൽ ഇവരെല്ലാം ഒന്നിക്കുന്ന ഇത്തരത്തിലൊരാൾ വേറെ ഉണ്ടാവില്ല. ധ്യാനനിഷ്ഠയോ പ്രത്യേകാനുഷ്ഠാനങ്ങളോ ഒരിക്കലും ഉണ്ടായിട്ടില്ല. വേഷത്തിലോ ദിനചര്യകളിലോ ഒരു പ്രത്യേകതയുമില്ല. വെറും സാധാരണ മനുഷ്യനായിത്തന്നെ സന്താനങ്ങളോടൊപ്പം കുടുംബത്തിൽ കഴിയുന്നു, ഈ മഹാഗുരുനാഥൻ.

തിരുവനന്തപുരത്ത് പേരൂർക്കടയിലുള്ള വഴയില എന്ന സ്ഥലത്ത് ജനനം, 1923 ഫെബ്രുവരി 5 ന്. രാമായണ വായനക്കാരനെന്നു പ്രസിദ്ധനായ പിതാവ്, ഹരിനാമകീർത്തനവും അദ്ധ്യാത്മരാമായണവുമൊക്കെ പതിവായി വായിക്കുന്ന മാതാവ്. ഇതിനിണങ്ങിയ ഗ്രാമീണാന്തരീക്ഷത്തിലാണ് ജീവിതാരംഭം.



പ്രൊഫ. പന്മന രാമചന്ദ്രൻ നായരുടെ നാരായണീയം ഗദ്യപരിഭാഷ പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ പ്രകാശിപ്പിക്കുന്നു. പ്രൊഫ. ഹൃദയകുമാരി, ഗ്രന്ഥകർത്താവ്, പ്രൊഫ. എസ്. ഗുപ്തൻ നായർ, പ്രൊഫ. സി.ജി. രാജഗോപാൽ, ശ്രീ. എം. നന്ദകുമാർ തുടങ്ങിയവർ സമീപം

ഗവൺമെന്റ് സംസ്കൃത കോളജിൽ നിന്നും മഹോപാദ്ധ്യായ ബിരുദം നേടി മഹാത്മാഗാന്ധി കോളജിൽ അദ്ധ്യാപകനായി. സംസ്കൃത കോളേജിൽ സതീർത്ഥ്യയായിരുന്നപ്പോഴേ ഇഷ്ടപ്പെട്ട സരസ്വതിയമ്മയെ പിന്നീടു വിവാഹം ചെയ്തു. ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ വായിച്ചു പഠിക്കാനും മററുള്ളവർക്കു വിശദീകരിച്ചുകൊടുക്കാനും അവർക്ക് വലിയ താത്പര്യമായിരുന്നു. (1989 ൽ ചരമം)

സംസ്കൃതത്തിലും മലയാളത്തിലും ഹിന്ദിയിലും എം.എ. ബിരുദം നേടി. 1955 ൽ യൂണിവേഴ്സിറ്റി കോളജിൽ നിയമിതനായി. വാല്മീകി രാമായണം, അദ്ധ്യാത്മ രാമായണം, തുളസീദാസ രാമായണം ഇവയുടെ താരതമ്യ പഠനം വിഷയമാക്കി തന്റെ ഗുരുനാഥനായ പ്രൊഫ. എ.ജി. കൃഷ്ണവാരിയരുടെ കീഴിൽ നടത്തിയ ഗവേഷണം പൂർണ്ണമാക്കിയെങ്കിലും, അക്കാലത്തു ജീവിതത്തിലുണ്ടായ വഴിത്തിരിവു മൂലം ഡോക്ടറേറ്റിനുള്ള പ്രബന്ധം സമർപ്പിച്ചില്ല.

## സന്താനവിയോഗം

1962 ൽ സാറിന്റെ ജീവിതമാകെ മാറ്റി മറിച്ച ഒരു സംഭവമുണ്ടായി. - ഏഴര വയസ്സു മാത്രം പ്രായമുള്ള അരവിന്ദൻ എന്ന കുഞ്ഞിന്റെ അസാധാരണമായ മരണം. ടെറ്റനസ് ആയിരുന്നു രോഗം. ആ സംഭവത്തെപ്പറ്റി അച്ഛന്റെ തന്നെ വാക്കുകൾ : " മരണസമയത്ത് ആശുപത്രിക്കിടക്കയ്ക്കരികിൽ ഞങ്ങളെല്ലാം ഉണ്ടായിരുന്നു. കുട്ടി 'അച്ഛാ', 'അച്ഛാ' എന്നു വിളിച്ചു; പിന്നെ 'അമ്മാ' 'അമ്മാ' എന്നും. അതു

കഴിഞ്ഞ്, ചുറ്റും നിന്നവരൊക്കെ കേൾക്കത്തക്ക വണ്ണം 'ശിവ' 'ശിവ' 'ശിവ' എന്നുച്ചരിക്കാൻ തുടങ്ങി. ഏതാണ്ട് അൻപതു മിനിറ്റ് അതു തുടർന്നു. അവസാനം ശ്വാസത്തിൽപ്പോലും ശിവ എന്നു പതുക്കെ ഉച്ചരിച്ചുകൊണ്ടാണ് അരവിന്ദൻ ദേഹം ഉപേക്ഷിച്ചത്. എന്റെ സത്യാന്വേഷണത്തിലെ ഏറ്റവും പ്രധാനമായ പ്രേരണ ഈ സംഭവമായിരുന്നു.

ഞാൻ അരവിന്ദന്റെ അടുത്തുതന്നെ ഓക്സിജൻ ട്യൂബ് മുഖത്തു കാണിച്ചുകൊണ്ടിരിക്കുകയായിരുന്നു. എനിക്കുതോന്നി, ആ ശിവശബ്ദത്തിന്റെ ഉച്ചാരണത്തിലൂടെ അരവിന്ദൻ ചിലതൊക്കെ എന്നോടു പറയുകയാണെന്ന്. അച്ഛനിങ്ങനെ വെറുമൊരു ആചരണമായി, ഗീതാപാരായണവുമൊക്കെയായി നടന്നിട്ടു കാര്യമില്ല. ശിവനെ അന്വേഷിക്കുകയാണു വേണ്ടത് - എന്നുപറയുന്നതായിട്ട് എനിക്കു തോന്നി. അവിടെയിരുന്ന് ഞാൻ തീരുമാനിച്ചു, എന്തായാലും ഇനി യഥാർത്ഥ ശിവനെ, അതായത്, ശാസ്ത്രീയമായ ജീവിതസത്യം എന്നൊന്നുണ്ടെങ്കിൽ അതന്വേഷിച്ചുകണ്ടെത്തിയിട്ടു മേൽക്കാര്യം എന്ന്. ഭൗതികമായ നേട്ടത്തിനുവേണ്ടി മുൻകൈയെടുത്ത് ഇനി യാതൊന്നും പ്രവർത്തിക്കുകയില്ലെന്നും തീരുമാനിച്ചു. മകനായി ജനിച്ചുവെങ്കിലും ഗുരുവായി വന്നു ചേർന്ന ഈശ്വരനായാണ് അപ്പോൾ മുതൽ അരവിന്ദനെ ഞാൻ കണ്ടത്. അതുകൊണ്ടാവാം, പിന്നെ എനിക്ക് ഒരു ദുഃഖവും തോന്നിയിട്ടില്ല. (പ്രൊഫ. ബി. സുജാതാദേവി, സാറിന്റെ ശിഷ്യൻ പി. രവികുമാർ, ഡോ. രാജീവ് എന്നിവരോടു പറഞ്ഞത് - കലാകൗമുദി)

## 'വിജ്ഞാനരമണീയ'ത്തിൽ

ഇക്കാലത്താണ് സാറിനു പാലക്കാട്ട് വിക്ടോറിയാ കോളജിലേക്കു മാറ്റമായത്. അവിടം മുതലാണ് സാറിന്റെ നിരന്തരമായ സത്യാന്വേഷണം. പിന്നെ ഇന്നോളമുള്ള 45 കൊല്ലക്കാലത്ത് അദ്ധ്യാപനത്തിനു പുറമെ ആദ്ധ്യാത്മിക പഠനമനനങ്ങളും പ്രഭാഷണവും എഴുത്തും മാത്രം. പാലക്കാട്ട് സുരേശാനന്ദ സ്വാമികളുടെ നേതൃത്വത്തിൽ വിജ്ഞാനരമണീയം എന്ന രമണമഹർഷിസ്മാരകം പ്രവർത്തിച്ചിരുന്നു. സാർ കോളജിൽ നിന്നറിങ്ങി നേരെ അവിടെപ്പോകും ഉപനിഷത്തുകൾ, മാണ്ഡൂക്യകാരിക, വാസിഷ്ഠം, ബ്രഹ്മസൂത്രഭാഷ്യം, ജീവന്മുക്തി വിവേകം, വിദ്യാരണ്യസ്വാമികളുടെ പഞ്ചദശി - ഇവയൊക്കെ വിശദമായി പഠിക്കാൻ കഴിഞ്ഞത് അക്കാലത്താണ്.

'വിജ്ഞാനരമണീയ'ത്തിലാണ് സാറിന്റെ ആദ്ധ്യാത്മിക പ്രഭാഷണങ്ങൾ ആരംഭിച്ചത്. അന്ന് ഗുപ്തൻ നായർ സാറുമൊന്നിച്ചാണ് താമസിച്ചിരുന്നത്. ആദ്യത്തെ ആദ്ധ്യാത്മിക ലേഖനമെഴുതിക്കൊണ്ട് ഗുപ്തൻനായർ സാറുമൊന്നിച്ച് തൃശ്ശൂരിലെ ശ്രീരാമകൃഷ്ണാശ്രമത്തിലേക്കുപോയി. ലേഖനം മൃഡാനന്ദസ്വാമികളെ, ഏല്പിച്ചു. ലേഖനം മാസികയിൽ വന്നു. സ്വാമികൾ ആവശ്യപ്പെട്ടതിൻ പ്രകാരം തുടർന്നും ലേഖനങ്ങളയച്ചു. ഈ ലേഖനങ്ങളാണ് ആദ്യത്തെ ആധ്യാത്മിക ഗ്രന്ഥമായത്. "ഗൗഡപാദദർശനം" മൂന്നു വാല്യമായിട്ട് ആശ്രമം പ്രസിദ്ധീകരിച്ചു. പില്ക്കാലത്ത് കേരളത്തിലെ മിക്ക രാമകൃഷ്ണാശ്രമങ്ങളുമായി ബന്ധപ്പെടുകയും അവിടങ്ങളിലെല്ലാം പ്രഭാഷണം നടത്തുകയും ചെയ്തു.

## കമ്മ്യൂണിസ്റ്റ്

ജീവിതാനുഭവങ്ങളിലെല്ലാം സത്യാന്വേഷണ തൃഷ്ണ ചെറുപ്പം മുതലേ പുലർത്തിയിരുന്നു. രസകരമായ ഒരു വസ്തുത അദ്ദേഹം രണ്ടുകൊല്ല ക്കാലം കമ്മ്യൂണിസ്റ്റായിരുന്നു എന്നതാണ്. ഗീതയും മറ്റും വായിക്കുമ്പോൾ സർവസമത്വം എന്ന സങ്കല്പം മനസ്സിനെ ആകർഷിച്ചിരുന്നു. കോർപ്പറേഷനിലേക്കു തിരഞ്ഞെടുപ്പുവന്നപ്പോൾ പാൽക്കുളങ്ങര വാർഡിലെ കമ്മ്യൂണിസ്റ്റു സ്ഥാനാർത്ഥിയായി. പട്ടം താണുപിള്ളസ്സാറിന്റെ പാർട്ടിക്കാരനായ എതിരാളിയേ അവിടെ ജയിക്കൂ എന്നറിയാമായിരുന്നു. അയാൾ തന്നെ ജയിച്ചു. രണ്ടുകൊല്ലം കഴിഞ്ഞപ്പോൾ കമ്മ്യൂണിസം വിടാൻ നിർബന്ധിച്ച രണ്ടു സംഭവമുണ്ടായി. ഒന്ന്, റഷ്യയും ചൈനയും ശത്രുക്കളായത്. രണ്ട്, ചൈന ഇന്ത്യയെ ആക്രമിച്ചത്. മൂലധനം, കമ്മ്യൂണിസ്റ്റുമാനിഫെസ്റ്റോ ഒക്കെ വായിച്ചിരുന്നു. "കാറൽ മാർക്സ് വളരെ നല്ല മനുഷ്യനായിരുന്നു. സകല മഹാന്മാർക്കുമുള്ള ആഗ്രഹമാണല്ലോ, ലോകം നന്നാക്കിക്കളയാമെന്ന്."

പിന്നീട് ഗാന്ധിജിയുടെ അക്രമരാഹിത്യം വിഷയമാക്കി 'മാതൃക' എന്നൊരു നാടകമെഴുതുകയും ചിലർ അത് അഭിനയിക്കുകയും ചെയ്തു. പിന്നെ അതിലും താത്പര്യമില്ലാതായി. അദ്ദേഹം 'സാഹിത്യ പദ്ധതികൾ' എന്നൊരു പുസ്തകമെഴുതിയിട്ടുണ്ട്. പൗരസ്ത്യ നിരൂപണത്തിലെ രസം, ധ്വനി, രീതി, അലങ്കാരം തുടങ്ങിയ പദ്ധതികൾ നന്നായി വിശദമാക്കുന്ന ഒരു ചെറിയ പുസ്തകം. എം.എ. ക്ലാസ്സിൽ എനിക്കതു വളരെ ഉപയോഗപ്പെട്ടു.

## ഗുരു ഇല്ലാതെ

വേദാന്ത വിഷയങ്ങളുടെ ഉപദേശത്തിനോ ആദ്ധ്യാത്മിക ഗ്രന്ഥങ്ങളുടെ പഠനത്തിനോ ഒരു

ഗുരുവും അദ്ദേഹത്തിനുണ്ടായിട്ടില്ല. ഉണ്ടെന്നു പറയണമെങ്കിൽ അത് സ്വസന്താനമായ അരവിന്ദൻ മാത്രമാണ്. ഒരു ഗുരുപരമ്പരയുമായും പ്രസ്ഥാനവുമായും അദ്ദേഹത്തിന് പ്രത്യേക ബന്ധമില്ല. രമണ മഹർഷി സ്മാരകം, ശ്രീരാമകൃഷ്ണാശ്രമങ്ങൾ, ചിന്മയാമിഷൻ സ്ഥാപനങ്ങൾ, സായിബാബാ ഭക്തസംഘങ്ങൾ - ഇവിടങ്ങളിലെല്ലാം പ്രഭാഷണ പരമ്പര നടത്തിയിട്ടുണ്ട്. ആശ്രമം ഇല്ലാതെയും ഒരു പ്രസ്ഥാനത്തിലുംപെടാതെയും ജീവിച്ച രമണ മഹർഷിയോടും തപോവനസ്വാമികളോടും വലിയ ബഹുമാനമുണ്ട്. തപോവന സ്വാമികളുടെ കൃതികൾ പഠിച്ചതോടെ പുതിയ വെളിച്ചംകിട്ടി എന്നും സ്വാമികളെപ്പോലെ മറ്റൊരാളില്ലെന്നും അദ്ദേഹം പറഞ്ഞിട്ടുണ്ട്.

## ആത്മീയരംഗം ഇന്ന്

ആത്മീയ രംഗങ്ങളിലെ ഗുരുശിഷ്യബന്ധത്തെപ്പറ്റിയും ആ രംഗത്ത് ഇന്നുകാണുന്ന പ്രവണതകളെപ്പറ്റിയും പറഞ്ഞിട്ടുണ്ട്. "പരമസത്യത്തെ അറിയാത്തവർ, അറിയാൻ താത്പര്യമില്ലാത്തവർ, വേദാന്തചിന്തകളെ പരമാവധി സ്വാർത്ഥ ലാഭത്തിനുവേണ്ടി ചൂഷണം ചെയ്തേക്കാം. ആ വഴിയിലൂടെ പോയാൽ, ഭ്രമത്തിൽ നിന്നുകരകയറാൻ പറ്റില്ല. വസ്തുവിനെ വ്യക്തമായിട്ട് അറിയാത്തിടത്തോളം, മറ്റ് ഏതു രീതിയിൽ വ്യാഖ്യാനിച്ചാലും ഭ്രമം മാറുകയില്ല. ഒരാൾ കയറ് പാമ്പാണെന്നു തെറ്റിദ്ധരിച്ചു. അതുകയറാണെന്നു മനസ്സിലാക്കുകയും മനസ്സിലാക്കിക്കൊടുക്കുകയും ചെയ്യുന്നതിനുപകരം അത് അണലിയാണോ മൂർഖനാണോ വെറും ചേരയാണോ എന്നിങ്ങനെ ചർച്ചചെയ്താൽ ഒരിക്കലും ഭ്രമം മാറുകയില്ലല്ലോ. ഇപ്പോൾ നടക്കുന്നത് അതാണ്".

## ഗുരുസ്വാമികളുടെ കൃതികൾ

ശ്രീനാരായണഗുരു സ്ഥാപിച്ച ക്ഷേത്രങ്ങളിലെല്ലാം ക്ഷണിക്കപ്പെടുകയും തലശ്ശേരി ജഗന്നാഥ ക്ഷേത്രം, കണ്ണൂർ സുന്ദരേശ്വരക്ഷേത്രം, പാലക്കാട് വിശ്വേശ്വരക്ഷേത്രം, കോഴിക്കോട്ട് ശ്രീകണ്ഠേശ്വര ക്ഷേത്രം ഇവിടങ്ങളിലെല്ലാം പ്രഭാഷണ പരമ്പര നടത്തുകയും ചെയ്തിട്ടുണ്ട്. ശാശ്വതീകാനന്ദസ്വാമികൾ പലതവണ നിർബന്ധിച്ചതനുസരിച്ച് 1980 മുതൽ പത്തുവർഷം ശിവഗിരിയിലെ മുഖ്യാചാര്യനായിരുന്നു. വർഷത്തിൽ ഒന്നുവീതം പത്തുവാല്യമായി ഗുരുദേവകൃതികളുടെ വ്യാഖ്യാനം പ്രസിദ്ധീകരിച്ചു. ഈ കൃതികൾ കേരളഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് പുനഃപ്രസിദ്ധീകരിച്ചിട്ടുണ്ട്.

## മഹാവ്യാഖ്യാനങ്ങൾ

ഈ ആചാര്യന്റെ അതിബൃഹത്തായ വ്യാഖ്യാനഗ്രന്ഥങ്ങളിൽ ഓരോന്നും നമ്മുടെ ആദ്ധ്യാത്മിക ചിന്താമേഖലയ്ക്കു ലഭിച്ച വിലമതിക്കാനാവാത്ത നേട്ടമാണ്. 900 പുറമുള്ള ഭഗവദ്ഗീത - ശിവാരവിന്ദം ഭാഷ്യമാണ് അദ്ദേഹത്തിന്റെ ആദ്യത്തെ പ്രഖ്യാത ഭാഷ്യം. അതിനെക്കാൾ ലളിതവും വിശദവുമായ ഒരു ഗീതാഭാഷ്യം മലയാളഭാഷയിൽ ഈ ലേഖകൻ കണ്ടിട്ടില്ല. ബ്രഹ്മസൂത്രശാങ്കരഭാഷ്യത്തിന്റെ പരിഭാഷയും, വിശദമായ വ്യാഖ്യാനവും ചേർന്ന 'ഭാഷ്യപ്രദീപം' (948 പുറം), ശ്രീ ശങ്കരവിരചിതമായ 15 പ്രകരണങ്ങളുടെ വിശദപഠനമായ 'പ്രൗഢാനുഭൂതി' (548 പുറം), 'വാസിഷ്ഠസുധ' (624 പുറം), 'രണ്ടു മലയാളമാമറകൾ' എന്ന പേരിലുള്ള ഹരിനാമകീർത്തനത്തിന്റെയും ജ്ഞാനപ്പാനയുടെയും വ്യാഖ്യാനങ്ങൾ, പഞ്ചദശി, ജീവന്മുക്തി വിവേകം - എന്നീ വിദ്യാരണ്യകൃതികളുടെ വ്യാഖ്യാനം - ഇവയുമുണ്ട്. ശ്രീനാരായണഗുരുസ്വാമികളുടെ കൃതികൾക്ക് പത്തുവർഷം കൊണ്ടെഴുതിയ വ്യാഖ്യാനം (1626 പുറം) അതുല്യമെന്ന പ്രസിദ്ധിനേടിക്കഴിഞ്ഞു. എന്നാൽ ഈ പ്രൗഢഗ്രന്ഥങ്ങൾക്കെല്ലാം മകുടം ചാർത്തുംവിധം അത്യന്തവിശിഷ്ടമായ രചനയത്രേ മൂന്നു വാല്യമായി (2060 പുറം ) പ്രസിദ്ധീകരിച്ചിരിക്കുന്ന വേദാന്തദർശനം ഉനിഷത് സ്വാദ്ധ്യായം എന്ന ഗ്രന്ഥം.

വിവേകാനന്ദസ്വാമികൾ ഏറ്റവും വിശിഷ്ടമായിക്കരുതിയിരുന്ന കഠോപനിഷത്തിന്റെ ഭാഷ്യത്തിനുപുറമെ 'കഠോപനിഷദ്ദർശനം' എന്നപേരിൽ പത്തദ്ധ്യായങ്ങളിലായി (77പുറം) അതിലെ തത്ത്വങ്ങൾ വിശദീകരിച്ചിരിക്കുന്നു. പ്രതിപാദനലാളിത്യം മനസ്സിലാക്കാൻ വേണ്ടി ഒരു ഖണ്ഡിക ഉദ്ധരിക്കാം. "ജീവിതം ഒരു അനുഭവമാണ്. ആ അനുഭവത്തിന്റെ ഒരംശംമാത്രമാണ് പ്രപഞ്ചം. നിരന്തരം മാറിമാറിവരുന്ന അനുഭവങ്ങളുടെ പരമ്പരയാണ് പ്രപഞ്ചം. മാറാത്ത അനുഭവം കണ്ടെത്തിയാൽ നമുക്ക് അതിനെ സത്യമെന്നു വിളിക്കാം. പുരാതനഭാരതത്തിലെ സത്യാന്വേഷികൾ ഈ പരമാർത്ഥം മനസ്സിലാക്കി മാറ്റമില്ലാത്ത ഒരനുഭവത്തെ ആവിഷ്കരിക്കാൻ യത്നിച്ചു. ബാഹ്യലോകത്തിൽ ഒരിടത്തും അത്തരം അചഞ്ചലമായ അനുഭവം കണ്ടെത്താൻ കഴിയുമെന്ന് അവർക്കുതോന്നിയില്ല. സൗരയൂഥങ്ങളുൾപ്പെടെയുള്ള എല്ലാ പ്രപഞ്ചാനുഭവങ്ങളും മാറ്റത്തിനു വിധേയമായിക്കൊണ്ടിരിക്കുന്നതായിട്ടാണ് കണ്ടത്. അതുകൊണ്ട് നിത്യമായ ഒരനുഭവത്തെ കണ്ടെത്താനായി അവർ ബാഹ്യലോകത്തെ ഉപേക്ഷിച്ച് ഉള്ളിലേക്കുനോക്കാൻ പ്രേരിതരായി. അന്തർമുഖത കൈവരിച്ച് മനനധ്യാനങ്ങളിൽക്കൂടി

ഉള്ളിലുള്ള സൂക്ഷ്മങ്ങളായ പല അനുഭവമണ്ഡല ങ്ങളും കടന്ന് അവർ മുന്നോട്ടുനീങ്ങി. ഒടുവിൽ വീണ്ടും പോകാനിടമില്ലാത്ത നിത്യമായ ഒരനുഭവമ ണ്ഡലം എല്ലാമൂടുപടങ്ങളും മാറി അവർക്കു വെളി വായിക്കിട്ടി. സ്വയം പ്രകാശിക്കുന്ന ബോധസ്വരൂപ മായ ആനന്ദസമുദ്രമായിട്ടാണ് അവരതിനെ അനുഭ വിച്ചത്. പരമസത്യം കണ്ടെത്തിയെന്ന് അവരുടെ ജിജ്ഞാസ കൃതാർത്ഥതയടയുകയും ചെയ്തു. വേദാന്തസത്യാന്വേഷണത്തിന്റെ ചുരുങ്ങിയ ചരിത്ര മാണിത്. (I - പു. 287)

## 'ഞാൻ ധന്യനാണ്.'

ആദ്ധ്യാത്മികരംഗത്തെ ഇതുവരെയുള്ള പ്രവർത്തനത്തെക്കുറിച്ച് അദ്ദേഹം പറഞ്ഞു: "എനിക്കു നല്ല ഉറപ്പുണ്ട് - കൃതം, കൃത്യം, പ്രാപ ണീയം, പ്രാപ്തം - ചെയ്യേണ്ടതു ചെയ്തു. എത്തേ ണ്ടിടത്ത് എത്തി. ഇനി ഒന്നും ചെയ്യാനില്ല. ജീവിത ത്തിൽ ഞാൻ ധന്യനാണ്. എല്ലാത്തരത്തിലും ധന്യൻ. ഈ ശരീരം എപ്പോൾ എവിടെ വീണുപോ യാലും അത്യന്തം സന്തോഷംമാത്രം. സ്വാമി പറഞ്ഞതുപോലെ, പറഞ്ഞുകൊണ്ടേ ഇരിക്കാം. കേൾക്കുന്നവർ കേൾക്കട്ടെ. കേൾക്കാത്തവർ കേൾക്കണ്ടാ."

## എന്റെ ഗുരുനാഥൻ

ബാലകൃഷ്ണൻ നായർ സാർ യൂണിവേഴ്സിറ്റി കോളജിൽ എം.എ. യ്ക്ക് എന്റെ പ്രിയപ്പെട്ട ഗുരുനാഥനായിരുന്നു. പിന്നീട് അവിടെത്തന്നെ കുറെ വർഷം, സാർ 1978 ൽ ഉദ്യോഗമൊഴിയും വരെ, ഞങ്ങൾ സഹാദ്ധ്യാപകരുമായിരുന്നു. 35 കൊല്ലം മുൻപ് ഞാനും മറ്റൊരദ്ധ്യാപകനും കൂടിയുള്ള സ്റ്റാഫ്റൂമിൽ, ചുറ്റും നടക്കുന്ന ബഹളങ്ങളൊന്നുമ റിയാതെ ഏകാഗ്രനായിരുന്ന് 'ശിവാരവിന്ദം ഗീതാ ഭാഷ്യം' രചിച്ചതിന്റെ ചിത്രം ഇതെഴുതുമ്പോൾ എന്റെ മനസ്സിൽ തെളിഞ്ഞുനില്ക്കുകയാണ്. രണ്ടു കൊല്ലം മുൻപ് എന്റെ നാരായണീയം ഗദ്യപരിഭാ ഷയ്ക്ക് പ്രൗഢമായ അവതാരിക എഴുതിത്തന്ന് അദ്ദേഹം എന്നെയും എന്റെ ഗ്രന്ഥത്തെയും അനു ഗ്രഹിക്കുകയുണ്ടായി. അതിന്റെ പ്രകാശനകർമ്മവും അദ്ദേഹം തന്നെ നിർവ്വഹിച്ചു. 2007 ഫെബ്രുവരി 5 ന് ശതാഭിഷിക്തനായ മഹാഗുരുനാഥന് ആയുരാ രോഗ്യസൗഖ്യം നേർന്നുകൊള്ളുന്നു.

## ഒരദൃശ്യബന്ധത്തിന്റെ കഥ

**തങ്കമണി വാരസ്യാർ**
**ഗുരുവായൂർ**

എന്റെ ഭർത്താവ് തന്നെയാണ് എനിക്ക് ആദ്യഗുരുനാഥനായി മാറിയത്. ഗുരവായൂർ ക്ഷേത്ര ത്തിലെ സൂപ്രണ്ടായിരുന്ന (സൂപ്രണ്ട് തിരുമേനി എന്നാണ് അദ്ദേഹം അറിയപ്പെട്ടിരുന്നത്) അദ്ദേഹ വുമായുള്ള അമ്പത്തിരണ്ട് വർഷക്കാലത്തെ ബന്ധത്തെക്കുറിച്ച് സ്മരിക്കുമ്പോൾ പലതും ഓർമ്മ യിലെത്തുന്നു. ഗുരുവായൂർ ക്ഷേത്രം സന്ദർശിക്കുന്ന സന്ന്യാസിമാരും പണ്ഡിതൻമാരുമെല്ലാം ഞങ്ങളുടെ വീട്ടിലേയും അതിഥികളായിരുന്നു. അങ്ങനെയാണ് സംപൂജ്യരായ ജ്ഞാനാനന്ദ സര സ്വതി, മൃഡാനന്ദ സ്വാമി, സിദ്ധിനാഥാനന്ദ സ്വാമി തുടങ്ങിയവരെയെല്ലാം അറിയാൻ ഇടയായത്. ഇവരെല്ലാം വരുമ്പോൾ അവരുടെ പുതിയ പുസ്തകങ്ങളുമായാണ് വരിക. വീട്ടമ്മയും ക്ഷേത്രത്തിലെ മാലകെട്ടമ്മയുമൊക്കെയായി കഴിഞ്ഞിരുന്ന ഞാൻ വായനയുടെ ലോകത്തേയ്ക്ക് പ്രവേശിച്ചത് അങ്ങനെയൊക്കെയാണ്. കുട്ടികളുടെ അച്ഛൻ എല്ലാ ദിവസവും ഭഗവത്ഗീ തയുടെ ഓരോ അദ്ധ്യായവും വായിക്കുമായിരുന്നു. തീരെ അവശനായപ്പോൾ ഗീതാപാരായണം അദ്ദേഹത്തിന്റെ അടുത്തിരുന്ന് ഞാൻ നിർവ്വഹിച്ചുവന്നു. അദ്ദേഹത്തിന്റെ ദേഹാന്തരപ്രാപ്തിയ്ക്കു ശേഷവും അദ്ദേഹത്തെ സ്മരിച്ചുകൊണ്ട് ഇന്നും ഞാൻ ദിവസവും ഗീത ഓരോ അദ്ധ്യായവും വായിക്കുന്നു. ഓരോ മഹാന്മാർ അവരുടെ കാഴ്ചപ്പാടിലൂടെ ഗീതാവ്യാഖ്യാനം നിർവ്വഹിച്ചിട്ടു ണ്ടല്ലോ. അവയിൽ പലതും വായിച്ചിട്ടുണ്ട്. ശിവാരവിന്ദം ഭാഷ്യവും വായിച്ചു. അതിനുമുമ്പ്തന്നെ ജ്ഞാനപ്പാനയേയും, ഹരിനാമ കീർത്തനത്തേയും കുറിച്ചുള്ള പുസ്തകം - രണ്ട് മലയാള മാമറ കൾ - വായിച്ചു. അത് എനിക്ക് ഏറെ ഇഷ്ടപ്പെട്ടു. അപ്പോഴാണ് അറിയുന്നത് ഗ്രന്ഥകർത്താവായ പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ ഗീതയ്ക്കും വ്യാഖ്യാനം എഴുതിയിട്ടുണ്ടെന്ന്. ഉടനെ ആ പുസ്തം വാങ്ങി വായിച്ചു. ഗീതയുടെ ഓരോ അദ്ധ്യായം പാരായണത്തിനുശേഷം ശിവാരവിന്ദം ഭാഷ്യത്തിൽ നിന്നും കുറച്ചു വായിക്കുകയെന്നത് ഈ കാലയളവിലും ഞാൻ പതിവാക്കിയിരിക്കു കയാണ്.

# ജീവന്മുക്തനായ ഒരാചാര്യൻ

ഡോ. വി.എസ്. ശർമ്മ



സമകാലീന കേരളത്തിൽ ആദ്ധ്യാത്മിക സംസ്ക്കാരം പരിപോഷിപ്പിക്കുന്നതിൽ അനേകം പ്രഭാഷകരും സന്ന്യാസിമാരും ആനുകാലിക പ്രസിദ്ധീകരണങ്ങളും ഗ്രന്ഥങ്ങളും വഹിച്ച പങ്ക് ശ്രദ്ധേയമാണ്. ഈ പ്രകരണത്തിലാണ്, 2007 ഫെബ്രുവരി 5-ാം തിയ്യതി ശതാഭിഷിക്തനാകുന്ന പ്രൊഫ. ജി. ബാലകൃഷ്ണൻ നായരുടെ സംഭാവനകളുടെ പ്രസക്തി.

പാലക്കാട് വിക്ടോറിയ കോളേജിൽ അദ്ദേഹം പ്രവർത്തിച്ചിരുന്നപ്പോൾ പ്രൊഫ. എസ്. ഗുപ്തൻനായരായിരുന്നു മലയാള വിഭാഗാദ്ധ്യക്ഷൻ. അദ്ദേഹത്തിന്റെ പ്രേരണയിലാണ് ആദ്ധ്യാത്മിക പ്രഭാഷണങ്ങൾ ആരംഭിച്ചത്. പാലക്കാട്ടെ വിജ്ഞാന രമണീയാശ്രമത്തിൽ വെച്ചായിരുന്നു ബാലകൃഷ്ണൻ നായരുടെ അരങ്ങേറ്റം. അത് മികച്ച ഒരു തുടക്കം തന്നെയായിരുന്നു. പിന്നീട് അഞ്ചു ദശാബ്ദക്കാലത്തിനിടയിൽ അദ്ദേഹം എത്ര ആയിരം പ്രഭാഷണങ്ങൾ, വിവിധ വിഷയങ്ങളെക്കുറിച്ചുള്ള വിജ്ഞേയ പ്രഭാഷണ പരമ്പരകൾ നടത്തിയിട്ടുണ്ടാവാം! അദ്ദേഹത്തിനും മറ്റാർക്കും ഓർമ്മയുണ്ടാവില്ല. അത്രയ്ക്കും വിപുലമാണ് ആ ലോകം. അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ കേട്ടിട്ടുള്ളവരും ഇപ്പോഴും കേട്ടുകൊണ്ടിരിക്കുന്നവരുമായ ശ്രോതാക്കളുടെയും ആരാധകരുടെയും സംഖ്യയും ആർക്കും നിർണ്ണയിക്കാനാവില്ല. ജ്ഞാനാനന്ദ സരസ്വതി, മൃഡാനന്ദസ്വാമി, ടി.പി. നാരായണ പിഷാരടി എന്നിവരാണ് സമാന്തര കാലത്ത് ആദ്ധ്യാത്മിക പ്രഭാഷണങ്ങൾകൊണ്ട് വിവിധ പ്രദേശത്തുള്ളവരെ ഉദ്ബുദ്ധരാക്കിയിട്ടുള്ളത്. എന്നാൽ പ്രൊഫ. ബാലകൃഷ്ണൻ നായരുടെ പ്രഭാഷണങ്ങളുടെ ഫലമായുണ്ടായ ഒരു നേട്ടം മറ്റ് അധികം പേർക്കുണ്ടോ എന്നു സംശയമാണ്. ശ്രീ മൃഡാനന്ദ സ്വാമികളും ശ്രീ ജ്ഞാനാനന്ദ സരസ്വതിയും ഒട്ടൊക്കെ സാധിച്ചതും ഏറ്റവും അധികം പ്രൊഫ. ബാലകൃഷ്ണൻ നായർ സാധിച്ചതുമായ സംഗതി, പ്രഭാഷണ പരമ്പരകൾ ഗ്രന്ഥരചനയ്ക്കും ഇടയാക്കി എന്നതാണ്.

> ഭൂമിയിലെ കല്ലും മുള്ളും മുഴുവൻ നീക്കിയിട്ട് ഒരാളിന് നടക്കാൻ പറ്റുകയില്ലല്ലോ; അതിനുപകരം സ്വന്തം കാലിൽ ചെരിപ്പിടുക. അതുപോലെ ലോകത്തെമുഴുവൻ സുഖസമൃദ്ധമാക്കിയിട്ട് ആർക്കും സുഖ മനുഭവിയ്ക്കുവാൻ സാധ്യമല്ല; അതിനുപകരം ആനന്ദമയമായ അദ്വൈതാമൃതംകൊണ്ട് അവനവന്റെ ഹൃദയം നിറയ്ക്കുക. ലോകകാമങ്ങളിൽ വിരക്തിവരുന്നതോടെ നാശോന്മുഖമാകുന്ന മനസ്സ് അദ്വൈതാമൃതംകൊണ്ട് നിറയും; നേരെമറിച്ച് ആശകൾ വന്നു നിറയുന്ന മനസ്സ് ശരത്കാലത്തിലെ സരസ്സുപോലെ അദ്വൈത ജലം വറ്റി വളരാൻ തുടങ്ങും. ആശാവിവശമാകുന്ന മനസ്സ് അതിന്റെ ഇരുളടഞ്ഞ വിടവ് വെളിക്കുകാട്ടി അഗസ്ത്യൻ കുടിച്ചുവറ്റിച്ച സമുദ്രംപോലെ ശൂന്യമായി ഭവിയ്ക്കും.
>
> \- വാസിഷ്ഠസുധ, പുറം 257

വിപുലമായ ഒരു ആധ്യാത്മിക - ദാർശനിക ഗ്രന്ഥശേഖരം സംഭാവന ചെയ്ത പ്രഭാഷകൻകൂടിയാണ് ജി. ബാലകൃഷ്ണൻ നായർ. ഇതിൽപരം ജീവിതത്തെ ധന്യമാക്കുന്ന മറ്റൊരു കർമപഥം വേറെന്തുണ്ട്, അദ്ദേഹത്തെ പോലെ ഒരു ആചാര്യന്, ഒരു പണ്ഡിത പ്രഭാഷകന്, ഒരു ഉദ്ബോധകന്!

കേരളസാഹിത്യ അക്കാദമി, ശ്രീനാരായണ സാംസ്കാരിക സമിതി, ശ്രീനാരായണ സാംസ്കാരിക സംഘം, ശിവഗിരിമഠം, ഗീതാപുരസ്കാരം, സംസ്കൃത പ്രതിഷ്ഠാൻ പുരസ്കാരം, വ്യാസ പീഠം പുരസ്കാരം എന്നിങ്ങനെ അനേകം പുരസ്കാരങ്ങളാൽ സമ്മാനിതനായിട്ടുള്ള മാന്യദേഹമാണ് പ്രൊഫസർ. പക്ഷേ അതൊന്നും അദ്ദേഹത്തെ അഭിമാനിയാക്കിയിട്ടില്ല, ഒരു ബഹുമതിയും അദ്ദേഹത്തെ ബാധിക്കറില്ല.

ആകാശവാണിക്കുവേണ്ടി റെക്കോർഡ് ചെയ്ത ഒരു അഭിമുഖത്തിന്റെ വേളയിൽ ഒരു ചോദ്യത്തിനു സമാധാനമായി അദ്ദേഹം ഇപ്പോൾ ജീവന്മുക്തന്റെ അവസ്ഥയിലാണെന്നു സമ്മതിക്കയുണ്ടായി. ഈ വിനീതലേഖകന്റെ ഗുരുകൂടിയായ ആ ജീവന്മുക്തന് - പ്രൊഫ. ജി. ബാലകൃഷ്ണൻനായർ എന്ന ആചാര്യന് - ശതാഭിഷേകാശംസകൾ ഹൃദയപൂർവ്വം, സ്നേഹ പ്രണാമപുരസ്സരം നേരുന്നു.

●





# പ്രണാമം

സരസ്വതി എസ്. വാര്യർ

ഒരു മഹാപ്രതിഭയെ കണ്ടുമുട്ടുക, പരിചയപ്പെടുക, ആ വദനാരവിന്ദങ്ങളിൽ നിന്നും വീണുകിട്ടുന്ന മധുനിഷ്യന്ദികളായ വാക്കുകൾ ഹൃദയത്തിൽ സൂക്ഷിച്ചുവെക്കുക, ഇതൊക്കെ ജന്മജന്മാന്തരപുണ്യം കൊണ്ടേ സാധിക്കൂ.

പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ എന്ന ആദ്ധ്യാത്മികാചാര്യൻ ഇത്തരം ഒരു മഹാപ്രതിഭയാണെന്നും അദ്ദേഹത്തിന്റെ ഒന്നോ രണ്ടോ ഗ്രന്ഥം ശ്രദ്ധിച്ചുവായിച്ചാൽ തന്നെ നമുക്കു ബോദ്ധ്യമാവും. എനിക്ക് ഈ പ്രതിഭാധനനെ ഒരിക്കൽപോലും കാണാനോ പരിചയപ്പെടാനോ കഴിഞ്ഞിട്ടില്ല. എന്നിട്ടും ഈ സ്മരണികയിൽ എന്റെ കുറച്ചുവാക്കുകളും വേണമെന്നുകല്പിച്ചത് സാക്ഷാൽ കണ്ണനുണ്ണിയുടെ ലീലയാണ്. അവിടുത്തെ അന്തഃപുരത്തിലെ ഈ എളിയ ദാസിക്ക് അവിടുന്നു പലപ്പോഴും ഇത്തരം ചില സമ്മാനങ്ങൾ നൽകി അനുഗ്രഹിക്കാറുണ്ട്. അതിലൊന്നാണിതും.

രാജീവ് ഇരിങ്ങാലക്കുട പടികടന്നുവരുമ്പോഴൊക്കെ എനിക്കു തോന്നാറുണ്ട്, കണ്ണനുണ്ണിയുടെ ഏതോ പുതിയ നിയോഗവുമായാവും വരുന്നതെന്ന്. അതു ശരിയാവാറുമുണ്ട്. പൂങ്കുന്നം സ്റ്റേഷനിൽ തനിക്കുപോകാനുള്ള വണ്ടിവരുന്നതിനു കാൽമണിക്കൂറുമുമ്പാവും രാജീവ് ഓടിക്കിതച്ചുവരുക. വന്നു, ഈശ്വരന്റെ പുതിയ നിയോഗം ഏല്പിച്ച് വണ്ടി പിടിക്കാൻ ധൃതിവെച്ചോടുകയും ചെയ്യും. കണ്ണന്റെ അന്തപ്പുരത്തിലിരുന്ന് ഇത്തരം കാഴ്ചകൾ കണ്ടു ശീലിച്ച എനിക്കിതിൽ പുതുമ തോന്നാറില്ല. പാവം രാജീവിനെ കണ്ണൻ അയാളറിയാതെ തന്റെ ദൂതനാക്കി അങ്ങുമിങ്ങും ഓടിച്ച് രസിച്ചു കൊണ്ടേയിരിക്കുന്നു.

"ജി. ബാലകൃഷ്ണൻ നായരെക്കുറിച്ച് അമ്മ എന്തെങ്കിലും എഴുതണം" എന്നു പറഞ്ഞപ്പോൾ ഞാൻ ആദ്യം അമ്പരന്നു. കണ്ടിട്ടില്ലാത്ത, പരിചയപ്പെടാത്ത ഒരു മഹൽ വ്യക്തിത്വത്തെക്കുറിച്ച് ഞാനെഴുതുകയോ? പിന്നെ രാജീവിന്റെ സ്വരത്തിൽ ഞാൻ കണ്ണനുണ്ണിയുടെ നിയോഗം തിരിച്ചറിഞ്ഞു, സമ്മതംമൂളി. രാജീവ് സമാധാനമായി വണ്ടി പിടിക്കാൻ ഓടി .

രാത്രിയാണോർത്തത്! കണ്ണാ! ഞാനീ മഹാത്മാവിനെക്കുറിച്ചെന്തെഴുതും? അദ്ദേഹം ആരാണ് യഥാർത്ഥത്തിൽ ? പെട്ടെന്നെനിക്ക് ഗീതയുടെ ശിവാരവിന്ദം ഭാഷ്യത്തിൽ അദ്ദേഹം എഴുതിയ ഈ വരികൾ ഓർമ്മവന്നു.

അരവിന്ദ ഗുരും വന്ദേ<br>
വേദാന്ത ശിവരൂപിണം<br>
സച്ചിദാനന്ദമാത്മാനം<br>
സർവ്വാത്മക മനാമയം !!<br>
ഓം ശാന്തി ശാന്തി ശാന്തി :

എഴരവയസ്സുള്ള സ്വന്തം പുത്രനെ ഗുരുവായി വണങ്ങിയ ആ മഹാമനസ്സു ഞാനറിഞ്ഞു.

ഭാഗവതത്തിൽ ഞാൻ വളരെ ഇഷ്ടപ്പെട്ട ഒരു കഥാപാത്രമാണ് ദേവഹൂതി. കർദ്ദമ മഹർഷിയെ വിവാഹം ചെയ്തു പന്ത്രണ്ടുവർഷം ഭർത്തൃശുശ്രൂഷയും കഠിനവ്രതങ്ങളും ബ്രഹ്മചര്യാനിഷ്ഠയുമായിക്കഴിഞ്ഞ മഹാപതിവ്രതയാണവർ. പന്ത്രണ്ടുവർഷം കഴിഞ്ഞു. കർദ്ദമൻ തല ഉയർത്തി നോക്കിയപ്പോൾ തന്നേക്കാൾ ഉയർന്ന തപസ്വിനിയായിരിക്കുന്നു അവർ എന്നറിഞ്ഞു. പിന്നെ സ്വീകരിച്ചു. കുറെ സുഖഭോഗങ്ങൾ, സന്താനങ്ങൾ, ഒടുവിൽ കപിലനെന്ന പുത്രനെ സമ്മാനിച്ചു മഹർഷി തപസ്സു തുടർന്നു. ദേവഹൂതിക്കു ജ്ഞാനോപദേശം നൽകി അനുഗ്രഹിക്കുന്നത് ഈ പുത്രനാണ്. നാരായണീയത്തിലെ "മതിരിഹഗുണസക്താ"എന്നു വായിക്കുമ്പോഴൊക്കെ ഈ അമ്മയേയും മകനേയും ഞാൻ മനക്കണ്ണിൽ കാണാറുണ്ട്. ബാലകൃഷ്ണൻ നായരുടെ വിദേഹനായ ഈ പുത്രരത്നവും ജീവകാലം മുഴുവനും അദ്ദേഹത്തെ ഗുരുസ്ഥാനത്തു നിന്ന് അനുഗ്രഹിക്കുന്നുണ്ടാവണം.



# ഗുരുദക്ഷിണ

**നിർമ്മല ഉണ്ണി**

**മുഖ്യതസ്തു മഹത്കൃപയൈവ
ഭഗവത്കൃപാലേശാദ്വാ**

(നാ.ഭ.സു. 38)

മഹാപുരുഷന്മാരുടെ കൃപകൊണ്ടോ ഈശ്വര കൃപകൊണ്ടോ ആണ് ഒരുവന് ഭക്ത്യനുഭവമുണ്ടാകുന്നതെന്ന് ശ്രീ നാരദമഹർഷി തന്റെ ഭക്തിസൂത്രത്തിൽ പറഞ്ഞിരിക്കുന്നു. ഈശ്വരകൃപയും ഗുരുകൃപയും ഒന്നുതന്നെയാണെന്ന് ശ്രീരാമകൃഷ്ണദേവനും അരുളിച്ചെയ്തിട്ടുണ്ട്. ഭക്തിശാസ്ത്രങ്ങളും വേദാന്തശാസ്ത്രങ്ങളും ഒരേസ്വരത്തിൽ മഹാപുരുഷസംശ്രയത്തിന്റെ മാഹാത്മ്യത്തെ ഉദ്ഘോഷിക്കുന്നതായിക്കാണാം. മഹത്തുക്കളുടെ കൃപയ്ക്കു പാത്രമായവർ ധന്യരാണ്. കാരണം മനുഷ്യജന്മമെടുത്തതിന്റെ യഥാർത്ഥ ലാഭം (ആത്മലാഭം) അവർക്കു സിദ്ധിക്കുകതന്നെ ചെയ്യും.

ഈശ്വരകൃപയാലെന്നു തന്നെ പറയട്ടെ, ആദ്ധ്യാത്മിക രംഗത്ത് വിവിധ സമ്പ്രദായങ്ങളിൽപെട്ട പല മഹാപുരുഷന്മാരെ കണ്ടുമുട്ടുന്നതിനും അവരുടെ അനുഗ്രഹം ലഭിക്കുന്നതിനും ഭാഗ്യം സിദ്ധിച്ചിട്ടുണ്ട്. എന്നാൽ ഞങ്ങളുടെ ആദ്ധ്യാത്മിക ജീവിതത്തെ വളരെയേറെ സ്വാധീനിച്ച ഒരു മഹത്വ്യക്തിയാണ്, "സാറെന്ന്" സ്നേഹപൂർവ്വം ഞങ്ങൾ വിളിക്കുന്ന പ്രൊഫ. ബാലകൃഷ്ണൻ നായർ.

സാറിനെപ്പോലുള്ളൊരു മഹാത്മാവിന്റെ സംഗം ഞങ്ങൾക്ക് ലഭിക്കുവാനുണ്ടായ സാഹചര്യം വിവരിക്കുന്നത് സന്ദർഭോചിതമായിരിക്കുമല്ലോ. ഞങ്ങളുടെ കുടുംബജീവിതത്തിന്റെ ആദ്യനാളുകൾ തികച്ചും പ്രവൃത്തിപരമായിരുന്നു. അക്കാലത്തെ ഞങ്ങളുടെ മാനസികാവസ്ഥ എപ്രകാരമായിരുന്നുവെന്ന് വ്യക്തമാക്കുന്നതിനായി എന്റെ വന്ദ്യമാതാവെഴുതിയ "ഭഗവത്ഗീതാ സ്മരണം" എന്ന കവിതയിലെ ഒരു ശ്ലോകം ഉദ്ധരിക്കുന്നു.

സംസാരത്തിൽ പിറന്നേനസുലഭ സുകൃത —
　　ത്താൽ നരത്വം ലഭിച്ചേൻ
ചിത്സാരംചിന്തചെയ്തീലിതുവരെയു മിതാ-
　　രുൾക്കനിഞ്ഞേകിയെന്നായ്
നിസ്സാരൻ മർത്യനുള്ളിൽ ബ്വലമരുളുവതാം
　　ശക്തിയേതെന്നുമീഞാ-
നുത്സാഹിച്ചീല കാൺമാനറിവതിനു മഹോ -
　　സ്വേന്ദ്രീയാധീനയായി.

മേലുദ്ധരിച്ച കവിതയിൽ പറഞ്ഞിരിക്കുന്നതുപോലെ ലൗകിക സങ്കല്പങ്ങൾക്കു പ്രധാന്യം നൽകിക്കൊണ്ടുള്ളൊരു ജീവിതമായിരുന്നു ഞങ്ങ

പ്രണാമം .........

കോട്ടയത്തുവെച്ച് ഡോ. വിശ്വനാഥൻ നമ്പൂതിരിയാണ് ആദ്യമായി ശ്രീമാൻ ജി. ബാലകൃഷ്ണൻ നായരെക്കുറിച്ചു പറഞ്ഞത്. ഭഗവത്ഗീതയുടെ ശിവാരവിന്ദം മഹാഭാഷ്യം ഡോ. വിശ്വനാഥൻ നമ്പൂതിരി എനിക്കു സമ്മാനിച്ചു. അതുവായിക്കുമ്പോൾ വലിയൊരു ആചാര്യനെ ആ ഗ്രന്ഥവരികളിൽ ദർശിച്ചു. എസ്.വി. ഉണ്ണികൃഷ്ണൻ ജീവൻമുക്തി വിവേകം എന്ന ഗ്രന്ഥം സമ്മാനിച്ചു. കടുകട്ടിയായ വേദാന്തതത്ത്വങ്ങൾ ലളിതമായ ഭാഷയിൽ പ്രതിപാദിച്ച ഈ ഗ്രന്ഥം പ്രാരബ്ധക്കാരിയും കുടുംബബാദ്ധ്യതകളിൽ ബന്ധിതയുമായിരുന്ന ആ കാലത്ത് എനിക്കത്രയൊന്നും മനസ്സിലാക്കാനായില്ല. എന്നാൽ വാർദ്ധക്യദശയിൽ ഈ ഗ്രന്ഥം ഉൽകൃഷ്ടമായ ഒരു മാർഗ്ഗദീപമാണെന്ന് ഇപ്പോളറിയാൻ കഴിയുന്നു.

കാണാത്ത ഒരാളെക്കുറിച്ചു കണ്ടപോലെ എഴുതുക. അറിയാത്ത ഒരാളെക്കുറിച്ച് ആ മഹാപ്രതിഭയോടൊപ്പം, പരിമിതികൾക്കപ്പുറത്തേക്കുകടത്തി സത്യം കാണിച്ചുതന്ന് എഴുതിപ്പിക്കുക. ഇതു കണ്ണനുണ്ണിയുടെ ലീലയാണ്. ഭാഗവതത്തിൽ നിറഞ്ഞും മറഞ്ഞുമിരുന്നു സകലരേയും അനുഗ്രഹിക്കുന്ന ആ കണ്ണനുണ്ണിയുടെ പാദങ്ങളിൽ നമസ്ക്കരിക്കുന്നു. ഈ മഹാപുരുഷനു ആയുരാരോഗ്യ സൗഖ്യമരുളി ഭഗവാൻ കാത്തുരക്ഷിക്കണേ എന്ന് പ്രാർത്ഥിക്കുന്നു.

ളുടേത്. എന്നാൽ പൂർവ്വപുണ്യപരിപാകം കൊണ്ടാകാം ജീവിതത്തെക്കുറിച്ചുള്ള ഞങ്ങളുടെ സങ്കല്പങ്ങൾക്ക് ക്രമേണ പരിവർത്തനം വന്നുതുടങ്ങി. ലൗകിക സുഖാനുഭവം മാത്രം ലക്ഷ്യമാക്കിയുള്ളൊരു ജീവിതം അർത്ഥശൂന്യവും നിഷ്പ്രയോജനവുമാണെന്നുള്ള ചിന്ത മനസ്സിലുദിക്കുവാനാരംഭിച്ചു. ആദ്ധ്യാത്മികതയിലുറച്ചുനിന്നുകൊണ്ടുള്ളൊരു ജീവിതത്തിനുവേണ്ടി മനസ്സാഗ്രഹിച്ചു. ഭക്തൻ ഭഗവാനുനേരെ ഒരടിവച്ചാൽ ഭഗവാൻ ഭക്തനുനേരെ ഒമ്പതടിവക്കുമെന്ന് ശ്രീരാമകൃഷ്ണദേവൻ പറഞ്ഞതുപോലൊരനുഭവം ഞങ്ങൾക്കുണ്ടായി.

ഈശ്വരനിയോഗമെന്നു പറയട്ടെ! ഒരു ദിവസം ശാസ്തമംഗലം ശ്രീരാമകൃഷ്ണാശ്രമത്തിലെ സന്ന്യാസിവര്യനായ ശ്രീ മൈത്രാനന്ദസ്വാമിജി ഞങ്ങളുടെ ഗൃഹത്തിൽ വരുവാനിടയായി. സ്വാമിജിയാണ് ശ്രീരാമകൃഷ്ണ പ്രസ്ഥാനവുമായുള്ള ഞങ്ങളുടെ ആത്മീയബന്ധത്തിന് ആദ്യത്തെ നിമിത്തം. ശ്രീ മൈത്രാനന്ദ സ്വാമിജിയെ ഭക്ത്യാദരപൂർവ്വം ഈ സന്ദർഭത്തിൽ സ്മരിക്കുന്നു. ശ്രീരാമകൃഷ്ണദേവനോടുള്ള ഭക്തി മനസ്സിൽ വളർന്നുകൊണ്ടിരുന്നു. ശ്രീരാമകൃഷ്ണ - ശാരദാ ആശ്രമങ്ങളിലെ എല്ലാ ആദ്ധ്യാത്മിക പരിപാടികളിലും കുടുംബസമേതം പങ്കെടുക്കുകയെന്നത് ഒരു നിഷ്ഠയാക്കി. ശാസ്തമംഗലം ശ്രീരാമകൃഷ്ണാശ്രമത്തിൽ വെച്ചാണ് ശ്രീ ബാലകൃഷ്ണൻ നായർ സാറിനെ ആദ്യമായി ഞങ്ങൾ കണ്ടുമുട്ടിയത്. എല്ലാ ഞായറാഴ്ചകളിലും സാറിന്റെ ഭാഗവത പ്രഭാഷണം ആശ്രമത്തിൽ നടന്നുകൊണ്ടിരുന്നു. സാറിന്റെ പ്രഭാഷണം മുടങ്ങാതെ കേൾക്കുവാൻ ഞങ്ങൾ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ആദ്ധ്യാത്മിക സാധനയുടെ ബാലപാഠം അഭ്യസിച്ചുകൊണ്ടിരുന്ന ഞങ്ങൾ സാറിന്റെ "ഗംഭീരമായ വേദാന്ത പ്രഭാഷണം" ഏകാഗ്രതയോടെ ശ്രവിച്ചുവെന്നത് ഓർക്കുമ്പോൾ ആശ്ചര്യം തോന്നുന്നു. അദ്വൈത വേദാന്തത്തെക്കുറിച്ച് ആദ്യമായി കേട്ടത് സാറിന്റെ മുഖത്തുനിന്നുമാണ്. അറിവും അനുഭൂതിയും തികഞ്ഞ സാറിനെപ്പോലുള്ള മഹാത്മാവിന്റെ അടുത്തിരുന്ന് വേദാന്തതത്ത്വങ്ങൾ ശ്രവിക്കുവാൻ സാധിച്ചത് അത്യന്തം ഭാഗ്യമായി ഞങ്ങൾ കരുതുന്നു. ഏകദേശം പന്ത്രണ്ടുവർഷക്കാലം സാറിന്റെ വേദാന്ത പ്രഭാഷണങ്ങൾ മുടങ്ങാതെ കേൾക്കുവാൻ ശ്രീരാമകൃഷ്ണദേവന്റെ അനുഗ്രഹത്താൽ ഞങ്ങൾക്കു സാധിച്ചു. സാറിന്റെ കൂടെയുള്ള ശിവഗിരി, അരുവിപ്പുറം തുടങ്ങിയ തീർത്ഥസ്ഥാനങ്ങളിലേക്കുള്ള യാത്രകൾ ആദ്ധ്യാത്മികാനുഭൂതി നിറഞ്ഞവയായിരുന്നു. യഥാർത്ഥത്തിൽ ശ്രീനാരായണഗുരുദേവനെക്കുറിച്ച് കൂടുതൽ അറിയുവാൻ സാധിച്ചത് സാറിന്റെ കൃപകൊണ്ടാണ്. വേദാന്തം മുണ്ടിൻ തുമ്പത്ത് കെട്ടികൊണ്ടു ജീവിക്കുവാൻ ശ്രീരാമകൃഷ്ണദേവൻ ശിഷ്യന്മാരോട് ഉപദേശിക്കുമായിരുന്നു. അതേ തത്ത്വം "ഭാവാദ്വൈതം ശീലിച്ചുകൊണ്ടു ജീവിക്കൂ" എന്ന് സാറ് വേദാന്തഭാഷയിൽ പറയുന്നു. ഗാർഹസ്ഥ്യം ഈശ്വരസാക്ഷാത്കാരത്തിന് തടസ്സമല്ലെന്ന ശ്രീരാമകൃഷ്ണവചനം സാർത്ഥകമാക്കുന്ന വിധമാണ് സാറ് ജീവിച്ചത്. ജീവിതാനുഭവങ്ങളോടുള്ള സാറിന്റെ നിസ്സംഗമനോഭാവം ഞങ്ങൾക്കെന്നും ആദ്ധ്യാത്മിക പ്രചോദനം നൽകിയിട്ടുണ്ട്. ജീവിതത്തിൽ കഠിനമായ പരീക്ഷണഘട്ടങ്ങൾ നേരിടേണ്ടിവന്ന സന്ദർഭങ്ങളിലെല്ലാം ശ്രീരാമകൃഷ്ണ വചനാമൃതവും സാറിന്റെ വേദാന്താമൃതവുമായിരുന്നു ഞങ്ങൾക്കാശ്രയം. ശ്രീ ബാലകൃഷ്ണൻ നായർ സാറിന്റെ പ്രഭാഷണങ്ങളിലെല്ലാം ആവർത്തിച്ചു കേട്ടിരുന്നതും ഞങ്ങൾ സദാ ഉരുവിടുന്നതുമായൊരു വേദാന്ത മന്ത്രം ഇവിടെ ഉദ്ധരിക്കുവാനാഗ്രഹിക്കുന്നു. "വസ്തു ഒന്നേയുള്ളൂ! നിശ്ചലമായ ബോധം. അണുപോലും രണ്ടില്ല." ഈ സൂത്രവാക്യത്തിൽ അദ്വൈത വേദാന്തം മുഴുവൻ ഉൾകൊണ്ടിരിക്കുന്നു. ഇതിനപ്പുറം ഒന്നും അറിയുവാനില്ല. ജീവിതത്തിന്റെ ഈ സായംസന്ധ്യയിൽ സാറിന്റെ ഉപദേശപ്രകാരം ഇതുവരെയുള്ള ആദ്ധ്യാത്മിക സാധനയിൽ കൂടി ബുദ്ധിക്കുറച്ചുകിട്ടിയ ആത്മതത്ത്വം അനുഭൂതിയാക്കുവാനുള്ള ആത്മാർത്ഥ ശ്രമത്തിലാണ് ഞങ്ങൾ. അദ്വൈതവേദാന്തത്തിൽ ഞങ്ങൾക്ക് ഗുരുസ്ഥാനീയനായ ആ മഹാത്മാവിനെക്കുറിച്ചുള്ള സ്മരണകൾ അദ്ദേഹത്തിന്റെ പാദങ്ങളിൽ ഗുരുദക്ഷിണയായി വിനയപൂർവ്വം സമർപ്പിക്കുന്നു.

●

ഒരു ശരിയായ ഭക്തൻ ഇങ്ങനെ പറയും -

ഭഗവാനേ! ഞാൻ വെറുമൊരുയന്ത്രം, അങ്ങാണ് യന്ത്രി. ഞാൻ വീട്, ഉടമസ്ഥൻ അങ്ങ്. ഞാൻ രഥം, അവിടന്ന് തേരാളി.

ശ്രീരാമകൃഷ്ണ പരമഹംസർ

# ഏകം നിത്യം വിമലമചലം

മൂലവള്ളിൽ ഉണ്ണികൃഷ്ണൻ ഇളയത്



രണ്ടുനാൾ മുമ്പ് ലളിതടീച്ചർ ഫോണിലൂടെ പറഞ്ഞു: "സാറിന്റെ ശതാഭിഷേകമാണ് വരുന്നത്. ഒരു വിശേഷാൽപ്പതിപ്പ് ഇറക്കുന്നുണ്ട്. ഒരു ലേഖനം അയച്ചുകൊടുക്കണം". മറുപടി പറഞ്ഞു:- "സാറിന്റെ ശതാഭിഷേകം സംബന്ധിച്ച് ലേഖനം എഴുതാൻ പറ്റുമെന്നും തോന്നുന്നില്ല. പിന്നെ ഒന്നു പറയാം: എന്തെങ്കിലും എഴുതാൻ ഉൾപ്രേരണ ഉണ്ടായാൽ എഴുതും."

പ്രസ്തുത സംഭാഷണം മനസ്സിൽ പതിഞ്ഞു. സാറിനെപ്പറ്റിയല്ല, എന്നെപ്പറ്റി ഒരുപാടു ഭൂതകാലാനുഭവങ്ങൾ, ഇപ്പോഴത്തെ മാനസിക പശ്ചാത്തലത്തിൽ തിരിഞ്ഞുനോക്കി കാണാൻ ഉൾപ്രേരണയുളവായി. ചില സന്ദർഭങ്ങൾ ഓർമ്മിച്ചു; എന്റെ പൂർവ്വരൂപങ്ങളും ഭാവങ്ങളും ലൈൻ നിന്ന്, എനിക്കു പരേഡു പരിശോധിയ്ക്കുന്നതുപോലെ നോക്കിക്കാണാൻ അവസരം ഉളവായി. ഞാൻ ചിന്തിച്ചുപോയി, ശിവാരവിന്ദം ഗുരുനാഥന്റെ അളവറ്റ വാത്സല്യം - അവാച്യം ! ആനന്ദം ! അതീന്ദ്രിയം! അനുഭവൈകവേദ്യം! അവിടത്തെ വാത്സല്യമില്ലായിരുന്നെങ്കിൽ മുൻ സൂചിപ്പിച്ച ചില രൂപങ്ങൾക്ക് നിത്യപണയമെഴുതപ്പെട്ടു പോകുമായിരുന്നില്ലേ? അങ്ങനെ പോകാനുള്ള വഴികളിൽ നിന്നു അപ്പഴപ്പോൾ പിൻതിരിഞ്ഞു സ്വാതന്ത്ര്യത്തിന്റെ നേർവഴിയിൽ എത്തിച്ച ഗുരുനാഥന്റെ വാത്സല്യം ! "കേവലാനുഭവനാനന്ദ സ്വരൂപഃ പരമേശ്വരഃ" എന്ന ശ്രീമദ് ഭാഗവതവാക്യം സ്മരിക്കുന്നു. ശ്രീ ഗുരുപാദപത്മങ്ങളിൽ, കൈകൾ പിണച്ചു പിടിച്ചുകൊണ്ട് ചില മധുരസ്മരണകൾ സൂചിപ്പിക്കുകമാത്രം ചെയ്തു വിരമിച്ചുകൊള്ളാം.

1966 ൽ ആണെന്നു തോന്നുന്നു കോളേജ് അദ്ധ്യാപകനായിരുന്ന സുഹൃത്ത്, ശ്രീ ബാലചന്ദ്രൻ കർത്താവ് ഗുരുനാഥനെ പരാമർശിച്ചു സംസാരിക്കുകയുണ്ടായി. തിരുവനന്തപുരത്ത് സർക്കാർ ജനറൽ ആശുപത്രിയിൽ അദ്ദേഹത്തിന്റെ പുത്രന്റെ ദേഹവിയോഗത്തെപ്പറ്റിയാണ് പറഞ്ഞത്. ആദ്യമായി ഗുരുനാഥന്റെ പേര് കേട്ടത് ശ്രീ കർത്താവിൽ നിന്നാണ്. പലരെയും സംബന്ധിച്ച പലകാര്യങ്ങളും പറയുന്നതും കേൾക്കുന്നതും പോലെ ഒരു കാര്യം, അത്രമാത്രം.

പിന്നീട് ഏറെവൈകിയില്ല, ഉയർന്ന തലത്തിലെ ഒരു സഹപ്രവർത്തകൻ, ശ്രീ. കേശവൻ പോറ്റിസാർ പറഞ്ഞറിഞ്ഞു, പാലക്കാട് നിന്ന് "പഞ്ചദശീ പ്രകാശിക" എന്നൊരു വേദാന്ത ഗ്രന്ഥം പ്രസിദ്ധീകരിച്ചിട്ടുണ്ട്. വരുത്തിവായിക്കുന്നതു നന്നായിരിക്കുമെന്ന് അഭ്യുദയകാംക്ഷിയുടെ ഉപദേശപ്രകാരം പുസ്തകം വരുത്തിവായിച്ചു. വായിച്ചിട്ടുവല്ലതും കിട്ടിയോ? കാര്യമായിട്ടൊന്നും കിട്ടിയില്ല. എങ്കിലും വലിയ ബഹുമാനംതോന്നി; ഗ്രന്ഥത്തിനോടായിരുന്നു. ഗ്രന്ഥകാരനെ അറിയുകില്ലല്ലോ. ഒരു കോളേജദ്ധ്യാപകനെന്ന് അറിയാൻ കഴിഞ്ഞു; അത്രമാത്രം.

1969 ൽ തിരുവനന്തപുരത്ത് പ്രഫ. ബാലകൃഷ്ണൻ നായർ (വിവേകാനന്ദ ഹോളിലെന്നാണ് ഓർമ്മ) വേദാന്ത പ്രഭാഷണം നടത്തുന്ന വാർത്ത അറിഞ്ഞു. ശ്രീമാൻ കർത്താവും പോറ്റി സാറും പറഞ്ഞു കേട്ട പ്രഫസറായിട്ടല്ല വേദാന്ത പ്രഭാഷകനായ പ്രൊഫ. ബാലകൃഷ്ണൻ നായർ സാറിനെപറ്റി ധരിച്ചത്. ഏതായാലും പോയി പ്രഭാഷണം ശ്രദ്ധിച്ചുകേട്ടു. പ്രഭാഷണം കഴിഞ്ഞ് അടുത്തുചെന്ന് സംസാരിച്ചു. താമസസ്ഥലം ചോദിച്ചറിഞ്ഞു.ചെന്നാൽ കാണാൻ അനുവാദവും നേടി. വെള്ളിയാഴ്ച ഒഴികെ ഏതു ദിവസവും സൗകര്യമാണെന്നുപറഞ്ഞു. അടുത്തുതന്നെ പാൽക്കുളങ്ങര റോഡിൽ വീടന്വേഷിച്ചു. അടുത്തുള്ള ഒരു കച്ചവടക്കാരൻ കാട്ടിതന്ന വീട്ടിൽചെന്നു. "പ്രഫസറെ കാണാൻ"എന്നുപറഞ്ഞു. കയറിഇരുന്നു. അദ്ദേഹം വന്നിരുന്നു. ആര്? എന്തിനുവന്നു? ഞാൻ പറഞ്ഞു "പ്രഫസർ ബാലകൃഷ്ണൻ നായർ സാറിനെ കാണാനാണ് വന്നത്, വേദാന്ത പ്രഭാഷണം ചെയ്യുന്നസാറിന്". അദ്ദേഹം പറഞ്ഞു; അദ്ദേഹവും പ്രഫസർ ബാലകൃഷ്ണൻ നായർ ആണ്. പക്ഷേ വേദാന്ത പ്രഭാഷണം ചെയ്യുന്ന പ്രഫസറുടെ വീട് വേറെയാണ്. അടുത്തുതന്നെയാണ്. അദ്ദേഹം ശരിയായി തന്നെ വഴി കാട്ടിതന്നു. അങ്ങനെ ഗുരുസന്നിധിയിലെത്തി. കുറച്ചുനേരം സംസാരിച്ചു. യാത്രപറഞ്ഞിറങ്ങാൻ ഭാവിച്ചപ്പോൾ കരുണാമയനായ ഗുരുനാഥൻ ഒരു ചെറിയ പുസ്തകം, തൃശ്ശൂർ ശ്രീരാമകൃഷ്ണാശ്രമം പ്രസിദ്ധീകരിച്ച 'മനീഷാ പഞ്ചകം' സവ്യാഖ്യാനം തന്നു.

അങ്ങനെ മുജ്ജന്മസുകൃതവും ദേവ — ഋഷി - പിതൃക്കന്മാരുടെ അനുഗ്രഹവും ഇവനെ ഗുരുസന്നിധിയിൽ എത്തിച്ചു. തുടർന്ന് "ഗുരുവാഗമൃതാബ്ധയിൽ" ആഴ്ന്നു മുങ്ങാൻ ഉത്സാഹം ഏറിയേറി. കാലം

# ഗുരുചരണങ്ങളിൽ

പ്രൊഫ. ബി. സുലോചന നായർ



അന്തരാത്മാവിനാൽ ഗുരുചരണങ്ങളിൽ പ്രണമിച്ചുകൊണ്ട് ഞാനെഴുതുമ്പോൾ പ്രൊഫ. ജി. ബാലകൃഷ്ണൻനായർ സാറിന്റെ വ്യക്തിവൈശിഷ്ട്യമോ ആദ്ധ്യാത്മിക പ്രഭാവമോ വാക്കുകളിലൊതുങ്ങുന്നതല്ലെന്നും, ആ ആകാശത്തിൽ പറന്നുയരാൻ എന്റെ ചിറകുകൾക്കു പ്രാപ്തിയില്ലെന്നും ഞാനറിയുന്നു.

നടന്നുവന്ന വഴികളിൽ നിന്ന് അല്പം പിന്നോട്ടു നടക്കുമ്പോൾ, തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിലെ പൗരസ്ത്യ ഭാഷാവിഭാഗം കാണാം. അവിടെ അതിവിശാലമായ സ്റ്റാഫ്റൂമിൽ ഞങ്ങൾകുറേ അദ്ധ്യാപകർ ഉണ്ടായിരുന്നു. ഒരു കുടുംബയോഗം പോലെ മൈത്രീഭാവത്താൽ മനോഹരമെന്നു പറയാവുന്ന അവിടെ പ്രശാന്താത്മാവായ സാറുമുണ്ട്. ഞാനും അന്നവിടെ അധ്യാപികയായിരുന്നു. സംസ്കൃതപദങ്ങളുടെയോ, വേദാന്ത പ്രതിപാദകങ്ങളായ ശബ്ദങ്ങളുടെയോ പൊരുളറിയാൻ ഞങ്ങളിൽ പലരും സാറിനെയാണ് സമീപിച്ചിരുന്നത്. ശാന്തമായി, വ്യക്തമായി, സംശയാതീതമായി സാർ അർത്ഥം വിശദമാക്കിത്തരും. ഒരിക്കൽ പോലും സാറിനെ ഞങ്ങൾ ക്ഷോഭിച്ചു കണ്ടിട്ടില്ല. സ്ഥിതപ്രജ്ഞൻ, സൗമ്യശ്രുതിയിൽ മാത്രമേ സംസാരിക്കൂ. ഞങ്ങൾ ആരുടെയെങ്കിലും മുഖത്ത് ഒരു നിഴലുകണ്ടാൽ സാർ അന്വേഷിച്ചെന്നിരിക്കും. ഏതെങ്കിലും ഒരു നല്ലവാക്ക് - ഒരു സാന്ത്വനം. അതൊക്കെ വലുതായ ഒരനുഗ്രഹമായിരുന്നു. സുസ്ഥിരചിത്തനും, സർവ്വാദരണീയനുമായ അദ്ധ്യാപകൻ ഞങ്ങൾക്കൊക്കെ ആത്മബന്ധുവായിരുന്നു.

അക്കാലത്താണ് നമശ്ശിവായമന്ത്രം ഉരുവിട്ടുരുവിട്ട് സാറിന്റെ കൊച്ചുമകൻ അരവിന്ദൻ ഈ ഭൂമിയോട് യാത്രചൊല്ലിപോയത്. ഞങ്ങളെയൊക്കെ നടു

---

മുന്നേറുന്നു. ഗുരുകൃപയാൽ പ്രഭാഷണം കേൾക്കുന്നതിനു ഒരു സ്വതന്ത്ര ശൈലി ഉളവായി. അത് ചുരുക്കി പ്രകാശിപ്പിക്കട്ടെ :

സമയനിഷ്ഠ നിഷ്കൃഷ്ടമായി പാലിയ്ക്കുന്ന ഗുരുനാഥന്റെ പ്രഭാഷണം തുടങ്ങുമ്പോൾമാത്രം ഹോളിലെത്തുക. എന്റെ വീട്ടിൽ നിന്ന് 30 മിനിട്ടു നടന്നാൽ മതി ഹോളിൽ എത്താൻ. അതുകണക്കാക്കി പുറപ്പെട്ടു. ഏറ്റവും പുറകിൽ സീറ്റുപിടിക്കും. കണ്ണുകൾ ഗുരുനാഥന്റെ തിളങ്ങുന്ന മുഖത്തും, കാതുകൾ ഹൃദയത്തിൽ നേരെ ചെന്നെത്തുന്ന ഗുരുനാഥന്റെ വാക്കുകളിലും ഉറപ്പിച്ചു നിർത്താൻ ശ്രമിക്കും. പ്രഭാഷണം കഴിഞ്ഞാൽ ഒന്നാമനായിട്ട് ഹോളിൽ നിന്നു പുറത്തിറങ്ങും, നേരെവീട്ടിൽ മടങ്ങിയെത്തും, മടക്കയാത്രയിൽ ശ്രവിച്ച തത്ത്വങ്ങൾ ഓർമ്മിക്കാൻ ശ്രമിക്കും. മിക്കപ്പോഴും മറ്റു സുഹൃത്തുക്കളുമായി മറ്റു വിഷയങ്ങൾ സംസാരിക്കാതെ രക്ഷപെടാൻ കഴിയുമായിരുന്നു. വീട്ടിൽ ചെന്നാൽ ശ്രവിച്ച തത്ത്വങ്ങൾ, സ്വന്തം പ്രാകൃത ശൈലിയിൽ എഴുതി വികൃതമാക്കുകയും ചെയ്യുമായിരുന്നു. അങ്ങനെ 1969 മുതൽ 1978 വരെ തുടർന്നു.

1978 ൽ ഗുരുനാഥൻ ഉദ്യോഗത്തിൽനിന്നും വിരമിക്കുന്നു. യൂണിവേഴ്സിറ്റി കോളേജ് ഓഡിറ്റോറിയത്തിൽ ഗുരുനാഥനും ഒപ്പം വിരമിക്കുന്ന പ്രഫസർ കരുണാകരൻ നായർ സാറിനും അനുമോദനം നല്കുന്നയോഗം. വൈസ് ചാൻസലർ ഡോ: വി. കെ. സുകുമാരൻ നായർ അദ്ധ്യക്ഷൻ. കർണ്ണപീയൂഷമായ പ്രഭാഷണങ്ങൾ. മധുരസ്മരണകൾ അയവിറക്കുന്ന വാക്കുകൾ. മറുപടി പ്രസംഗത്തിൽ ഗുരുനാഥൻ ഒരു വലിയ തത്ത്വം ഉറപ്പിച്ചു പറഞ്ഞു, "മനുഷ്യന് ദുഃഖിയ്ക്കാൻ അവകാശമില്ല" എന്ന വേദാന്തതത്ത്വസാരം. അന്നു മുതൽ ഇന്നുവരെ പ്രസ്തുത വാക്യം ഞാൻ മന്ത്രംപോലെ നിത്യവും സ്മരിക്കും. "സത്യം പറയുവാൻ ശക്തിയുണ്ടാകണം." എന്ന് പ്രൈമറിസ്ക്കൂളിൽ വെച്ചു പഠിച്ച പദ്യഭാഗം ഓർമ്മിക്കുന്നു. അതെ, സത്യം പറയുവാൻ ശക്തി എങ്ങനെ ഉണ്ടാകും? ആർക്കുണ്ടാകും? പരമസത്യം അന്വേഷിച്ച് അറിഞ്ഞനുഭവിക്കുകയും, അറിഞ്ഞനുഭവിക്കുന്നതു നിസ്സങ്കോചം ഋജുവായ ശൈലിയിൽ പറയുകയും എഴുതുകയും തദ്വാരാ ദുഃഖമോചനത്തിനും ശാശ്വത സുഖപ്രാപ്തിക്കും മാർഗ്ഗം തെളിക്കുകയും ചെയ്തു ലോകസേവ ചെയ്യുന്ന സദ്ഗുരുക്കന്മാരെ ആത്മാർത്ഥതയോടെ, സത്യസന്ധമായി സമീപിച്ച് ഉത്തരം കണ്ടെത്താൻ തയ്യാറാകാം.

ശ്രീ. ശീ. ബാലകൃഷ്ണഗുരോരം ഹ്രീം പ്രണമാമി മുഹുർമുഹുഃ

ഗുരുപാദരേണു.

മൂലവള്ളിയിൽ ഉണ്ണികൃഷ്ണൻ ഇളയത്

ക്കിയ സംഭവം. ഉള്ളുലഞ്ഞെങ്കിലും ഉള്ളുറപ്പുണ്ടെന്ന പോലെ അനുദ്വിഗ്നമനസ്തനായാണ് സാർ നിന്നിരുന്നത് എന്റെ മനസ്സിലിന്നും മുദ്രിതമാണ്. അതിനോടടുപ്പിച്ചാണ് സാറിനെ പാലക്കാട്ടു കോളേജിലേയ്ക്ക് സ്ഥലം മാറ്റിയതും. ഞങ്ങൾ വിഷമിച്ചു. പക്ഷേ സാർ അക്ഷോഭ്യനായിരുന്നു – ഒരു നിസ്സംഗനെപ്പോലെ. പുത്രൻ ഗുരുസ്ഥാനീയനായി ഉയർന്നു. ആ അരവിന്ദഗുരുവിനെ വന്ദിച്ചുകൊണ്ടാണ് മഹാത്മാവായ സാർ ഭഗവദ്ഗീത ശിവാരവിന്ദം മഹാഭാഷ്യം രചിച്ചതും. സ്വാമി വിവേകാനന്ദൻ പറഞ്ഞു: "ആദിതൊട്ട് ഉജ്ജ്വലിക്കുന്ന ദീപങ്ങളാണ് മഹാത്മാക്കൾ. അവരുടെ സമ്പർക്കത്തിൽ വരുന്നവർക്ക് സ്വന്തം ദീപം ദീപ്തമായിക്കിട്ടുന്നു." സജീവ സത്യത്തിന്റെ സജീവജ്ഞാനം. ആ ഗുരുദീപികയിൽ നിന്നു ഒരു തരി വെളിച്ചം ഞാനും – സാർ പോലും അറിയാതെയാകാം, ഉള്ളിൽ തെളിച്ചിട്ടുണ്ട്. ഈ ജ്ഞാനമാർഗ്ഗത്തിൽ തെളിഞ്ഞ കാരുണിക പ്രകാശമായിരുന്നു സാർ. സാറിന്റെ ഭഗവദ്ഗീതാ പ്രഭാഷണങ്ങൾ ഞാൻ നിരന്തരം കേട്ടു. അത് തെളിനീരുറവയായിരുന്നു. ഏതോ അജ്ഞാത സ്രോതസ്സിൽ നിന്നും ഒഴുകിയെത്തിയ ജ്ഞാനവാഹിനി. അദ്ദേഹം എന്നും സ്വസ്ഥചിത്തനായിരുന്നു. ഒരു യോഗിയെപ്പോലെ അന്നുതന്നെ. ആഴമുള്ള നദികടക്കുവാനുള്ള ഒരു തോണിയെന്നപോലെ കരകയറാനും കരകടത്തുവാനുമുള്ള തോണി.

ഇക്കഴിഞ്ഞ കാലങ്ങളിലൊക്കെ നിത്യേന ഞാൻ വായിക്കുന്നതും, വായിച്ചിരുന്നതും, ഇന്നും ആജന്മബന്ധുവായികരുതുന്നതും കൈയ്യിലുള്ളതും ശിവാരവിന്ദം വ്യാഖ്യാനത്താൽ പരിരമ്യമായ ഭഗവത്ഗീതയാണ്. ഒരിക്കൽ സാർ എന്നോട് മഹേന്ദ്രനാഥ ഗുപ്തൻ (മാസ്റ്റർ മഹാശയൻ) എഴുതിയ – എഴുതിപ്പോയ, "ശ്രീരാമകൃഷ്ണവചനാമൃതം" വായിക്കണമെന്ന് പറഞ്ഞു. ഞാനത് വായിച്ചുതുടങ്ങി. ഇന്നും വായിച്ചുകൊണ്ടിരിക്കുന്നു. അതൊരിക്കലും വായിച്ചു തീർക്കാവുന്നതല്ലെന്നും, അതു ജന്മജന്മങ്ങളിലേയ്ക്കുള്ള പാഥേയമാണെന്നും ഞാൻ ധരിക്കുന്നു. സാറിനോടുള്ള ആ പരമപവിത്രമായ എന്റെ ഋണം ഒരിക്കലും തീരുന്നതുമല്ല. വചനാമൃതത്തിന്റെ അമൃത വീഥികളിലേയ്ക്കു നടന്നു നീങ്ങാൻ നിർദ്ദേശിച്ച ഗുരുവിന്റെ കരങ്ങളിൽ "കവിയും ഗായകനുമായ സ്വാമി വിവേകാനന്ദൻ" എന്ന എന്റെ കൃതി നല്കി വണങ്ങിയപ്പോൾ എനിക്കുണ്ടായ കൃതകൃത്യത ഞാൻ പറയാതിരിക്കുന്നതെങ്ങനെ? "വാസിഷ്ഠസുധ" എന്ന സാറിന്റെ അത്യന്തം ഗൗരവമുള്ള മഹനീയ ഗ്രന്ഥം "മംഗളം" എന്ന അനുഗ്രഹമുദ്രയൊടെ സാറെനിക്കു തന്നപ്പോൾ എനിക്കുണ്ടായ ചാരിതാർത്ഥ്യവും ഇവിടെ വിനീതമായി ഞാൻ രേഖപ്പെടുത്തട്ടെ. സാറിന്റെ പ്രഭാഷണം കേൾക്കാൻ ഞാൻ പോകാറുണ്ടായിരുന്നു. ഒരു തീർത്ഥയാത്രികയുടെ മനസ്സോടെ. ശ്രവണം ആത്മോന്നതിയ്ക്കുള്ള രാജപാതയാണല്ലോ. സാറിന്റെ ഏതു പ്രഭാഷണവും കേട്ടിരിക്കുക ശാന്തികരമായ ഒരനുഭവമാണ്. "കിം ഭദ്രം കിം അഭദ്രം". "എന്തു നന്മ എന്തു തിന്മ". അങ്ങനെ ഒന്നുമില്ല. ബോധമുണ്ടെങ്കിൽ ജഗത്തുണ്ട്. ദൃശ്യാനുഭവങ്ങളുമുണ്ട്. ആത്മവിചാരത്തിന്റെ അത്യുച്ചമായ വഴികളിൽ ശാസ്ത്രചിന്ത അനുപേക്ഷണീയമാണെന്നും അങ്ങനെയാണ് ബോധരൂപമായ സത്യം സാക്ഷാല്ക്കരിക്കേണ്ടതെന്നും സാർ അസന്നിഗ്ധമായി പ്രഖ്യാപിക്കുന്നു. സർവ്വസംശയച്ഛേദിയായ വ്യാഖ്യാനം.

രാമകൃഷ്ണാശ്രമത്തിന്റെ പ്രാർത്ഥനാ മന്ദിരത്തിൽ പ്രഭാഷണം നടത്തുമ്പോൾ സാറിനു ചിലപ്പോൾ ശ്രീരാമകൃഷ്ണദേവന്റെ മുഖഭാവമാണെന്നെനിക്ക് തോന്നുമായിരുന്നു. ഗുരുദേവന്റെ ശ്രീമുഖത്തിൽ നിന്നു മനംകുളിർപ്പിക്കുന്ന സത്യം ചൊരിഞ്ഞിരുന്നു. അതുപോലെ, ഉൾക്കുളിർ നല്കുന്ന സത്യമാണ്, ആത്മസത്യത്തിന്റെ കീർത്തനമാണ് സാറിന്റെ പ്രഭാഷണങ്ങളിലും മുഴങ്ങിക്കേട്ടിരുന്നത്. സ്വാനുഭവത്തിന്റെ ഉറപ്പും സാറിന്റെ പ്രഭാഷണത്തിനു പ്രത്യേകമായ ഒരു സംക്രമണശേഷി നല്കിയിരുന്നു. ഒരു നിത്യമുക്തന്റെ ശാന്തമായ ഭാഷണം.

ഈ യാത്ര അവസാനിക്കുന്നില്ല. സാർ ഇനിയും ഈ വഴിയിൽ നടന്നേതീരൂ. ഞങ്ങളിലെ സ്വാഭാവികമായ ആദ്ധ്യാത്മിക ഭാവം ഉണർത്തിയേ തീരൂ. സാറിന്റെ വാക്കുകൾ എന്നെ സംബന്ധിച്ചിടത്തോളം ഭഗവൽകൃപയുടെ ജലബിന്ദുക്കളായിരുന്നു. മഴയത്തു വച്ച വെറും കുടം മഴത്തുള്ളി വീണ് മെല്ലെ മെല്ലെ നിറയുന്നതുപോലെ എന്റെ മനസ്സിലെ ഒഴിഞ്ഞ കുടത്തിൽ കുളിരോലുന്ന സത്യത്തിന്റെ ബിന്ദുക്കൾ ഗുരുഭാവത്തിൽ നിന്നുകൊണ്ട് ചൊരിഞ്ഞിട്ടുണ്ട്. അല്പാല്പമെങ്കിലും ഈശ്വരകൃപയാൽ ഞാനത് ഏറ്റുവാങ്ങിയിട്ടുണ്ട്. ആ കൃപാവർഷം പെയ്തൊഴിയാതിരിക്കട്ടെ എന്നാണെന്റെ പ്രാർത്ഥന.

●

# ജ്ഞാനിയായ കർമ്മയോഗി

എസ്. വി. ഉണ്ണികൃഷ്ണൻ



'ബാലകൃഷ്ണൻ നായർ മനസ്സടങ്ങിയ ആളാണ്' - കാൽ നൂറ്റാണ്ടിലധികം മുമ്പ് പണ്ഡിതനും തപസ്വിയും സന്ന്യാസിവര്യനുമായ ശ്രീ തപസ്യാനന്ദസ്വാമികൾ സന്ദർഭവശാൽ ഈ ലേഖകനോട് പറഞ്ഞതാണീ വാക്കുകൾ. "മനസ്സടങ്ങുക" എന്ന വാക്കിന്റെ വ്യാപ്തി വളരെ വിപുലമാണ്. മനസ്സടങ്ങലാണ് എല്ലാ സാധനകളുടേയും ലക്ഷ്യം. അതോടെ അത്മജ്ഞാനം തെളിയുന്നു എന്ന് ശാസ്ത്രങ്ങൾ ഉദ്ഘോഷിക്കുന്നു. അപ്പോൾ, പതിറ്റാണ്ടുകൾക്കു മുമ്പുതന്നെ അത്മജ്ഞാനം കൈവന്ന മഹാനാണ് ശ്രീ ബാലകൃഷ്ണൻ നായർ എന്ന് നമുക്കു മനസ്സിലാക്കാം. ഗൃഹസ്ഥന് ബ്രഹ്മജ്ഞാനം ഉണ്ടാവുമോ എന്ന സംശയത്തിനും ഉത്തമമായ സമാധാനമാണ് അദ്ദേഹത്തിന്റെ ജീവിതം.

1974 ൽ തിരുവനന്തപുരത്ത് സ്ഥലംമാറി വന്നപ്പോളാണ് ഞാൻ ശ്രീ. ബാലകൃഷ്ണൻ നായരുമായി ആദ്യം പരിചയപ്പെട്ടത്. അതിനു മുമ്പുതന്നെ ജീവൻമുക്തി വിവേകം, ഗൗഡപാദദർശനം എന്നീ കൃതികൾ വഴി അദ്ദേഹത്തിന്റെ രചനയുമായി ബന്ധപ്പെട്ടിരുന്നു. ശ്രീ നാരായണഗുരുദേവന്റെ മിക്കവാറും എല്ലാ കൃതികൾക്കും അദ്ദേഹം വ്യാഖ്യാനമെഴുതിക്കഴിഞ്ഞിരുന്നു. അവയെല്ലാം ഞാൻ അത്യാനന്ദത്തോടെ വായിച്ചു. ദൈവദശകം പോലുള്ള കൊച്ചു കൃതികളുടെ വ്യാഖ്യാനത്തിൽപോലും പൂർണ്ണമായ വേദാന്തദർശനം ഉൾക്കൊള്ളിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിട്ടുണ്ട്. ഹരിനാമ കീർത്തനത്തിന്റെ വ്യഖ്യാനവും അതുപോലെ ലളിതമെങ്കിലും മഹത്തായ ഒരു കൃതിയാണ്. 1974 മുതൽ 1978 മദ്ധ്യം വരെയുള്ള കാലത്ത് എല്ലാ ആഴ്ചയും അദ്ദേഹത്തിന്റെ ഭാഗവതം, ഗീതാ ക്ലാസ്സുകളിൽ പങ്കെടുക്കാനുള്ള ഭാഗ്യം എനിക്കു സിദ്ധിച്ചു. വേദാന്തതത്ത്വങ്ങൾ ഇത്രയും ലളിതമായും മനോഹരമായും വിഷയത്തിൽ നിന്ന് അല്പം പോലും വ്യതിചലിക്കാതെയും വിവരിക്കാൻ അദ്ദേഹത്തിനുള്ള കഴിവ് അതുല്യമാണ്. ആദ്യം മുതൽ അവസാനം വരെ ഒരു ധ്യാനധാരപോലെ അതൊഴുകികൊണ്ടിരിക്കും. അദ്ദേഹം ഗീതക്കു മഹാഭാഷ്യം രചിച്ചപ്പോൾ അതു പ്രകാശനം ചെയ്യാനും ഈ ലേഖകനെയാണ് അനുഗ്രഹപൂർവ്വം തിരഞ്ഞെടുത്തത്. പിന്നീട് അത് ഇംഗ്ലീഷിലേക്ക് വിവർത്തനം ചെയ്യാനും ഈയുള്ളവന് അവസരം കൈവന്നു. അദ്ദേഹത്തിന് ജീവിതത്തോടുള്ള സമീപനം വ്യക്തമാക്കുന്ന ഒരു സംഭവം ഓർമ്മവരുന്നു. "ഇത്ര വലിയ ഗ്രന്ഥം ഇംഗ്ലീഷിലേക്കു വിവർത്തനം ചെയ്താൽ അത് പ്രസിദ്ധീകരിക്കാൻ ആരുണ്ടാവും?" എന്ന് ഞാൻ ഒരിക്കൽ ചോദിച്ചു. "ഇതൊരു നല്ലകാര്യമാണ്. നമുക്കതു ചെയ്യുക. ബാക്കിയൊക്കെ ഈശ്വരൻ നോക്കികൊള്ളും", എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. അതു പ്രകാരം തന്നെ സംഭവിക്കുകയും ചെയ്തു. ഉപനിഷദ് സാരമായ ഗീതക്ക് രചിച്ച ഈ മഹാഭാഷ്യം സരളതകൊണ്ടും ശാസ്ത്രീയതകൊണ്ടും സാധനാ മാർഗ്ഗം സുവ്യക്തമായി കാണിച്ചുതരുന്നതുകൊണ്ടും ശ്രീ ബാലകൃഷ്ണൻ നായരുടെ ഏറ്റവും മഹത്തായ കൃതിയാണെന്ന് കരുതാം.

ശ്രീ ബാലകൃഷ്ണൻ നായർ മലയാളത്തിലെ ആധ്യാത്മികസാഹിത്യത്തിനു നല്കിയ സംഭാവന അതുല്യമാണ്. ഗീത, ദശോപനിഷത്തുകൾ എന്നിവക്കുള്ള വ്യാഖ്യാനം, ബ്രഹ്മസൂത്ര ഭാഷ്യാനുവാദം, യോഗവാസിഷ്ഠസാരം, ഭാഗവത ദർശനം, പ്രകരണ പ്രകാശിക, ശ്രീനാരായണ ഗുരുദേവ കൃതികളുടെ വ്യാഖ്യാനം, ജീവന്മുക്തിവിവേകം തുടങ്ങിയ അനേകം അനർഘരത്നങ്ങൾ ഭാഷക്ക് അദ്ദേഹത്തിൽ നിന്നും ലഭിച്ചിട്ടുണ്ട്. അവക്കുപുറമേയാണ് അദ്ദേഹത്തിന്റെ വേദാന്തപ്രഭാഷണങ്ങൾ. അങ്ങനെ ഈ ജ്ഞാനയോഗി ആചാര്യസ്വാമികളെപ്പോലെ ത്തന്നെ ഒരു മഹാകർമ്മയോഗിയും കൂടിയാണ്. അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾക്ക് രൂപം നല്കിയ ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് അധികൃതരും മഹത്തായ അഭിനന്ദനമർഹിക്കുന്നു.

ഈയിടെയായി ഫോണിൽ സംസാരിക്കുമ്പോളെല്ലാം അദ്ദേഹം പറയും. 'എനിക്കു സുഖമാണ്, പരമാനന്ദം, ശരീരം എപ്പോൾവേണമെങ്കിലും വീണുകൊള്ളട്ടെ എനിക്കതുകൊണ്ടൊന്നുമില്ല.' സ്വയം ബ്രഹ്മമയം എന്ന് കാണാൻ ഉപദേശിക്കുകയും അപ്രകാരം സ്വയം കാണുകയും ചെയ്യുന്ന ഈ ജീവന്മുക്തൻ നമുക്കെല്ലാം വേണ്ടി നീണാൾ ജീവിച്ചിരിക്കട്ടെ!

അദ്വൈതാചാര്യന്റെ പാദങ്ങളിൽ എന്റെ വിനീതപ്രണാമങ്ങൾ!

# കേരളത്തിന്റെ ജ്ഞാനദീപം

## തലനാട് ചന്ദ്രശേഖരൻ നായർ



മനുഷ്യജീവിതത്തിൽ ഈശ്വരാനുഗ്രഹം കൊണ്ട് ലഭിക്കേണ്ട മൂന്ന് കാര്യങ്ങളായാണ് മനുഷ്യത്വം, മുമുക്ഷുത്വം, മഹാത്മാക്കളുമായുള്ള സമ്പർക്കം എന്നീ ഘടകങ്ങളെന്ന് ജഗദ്ഗുരു ശങ്കരാചാര്യസ്വാമികൾ ചൂണ്ടിക്കാണിച്ചിട്ടുള്ളത്. കേരളത്തിൽ ജീവിച്ചിരുന്ന ചില മഹാത്മാക്കളുമായി വളരെ അടുത്തുബന്ധപ്പെടാനുള്ള ഈശ്വരാനുഗ്രഹം ഈയുള്ളവന് ലഭിച്ചിട്ടുണ്ട്. ജീവന്മുക്തനും, അറിവിന്റെ നിറകുടവും, പരമകാരുണികനുമായ പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ സാറിന്റെ വാത്സല്യത്തിനും അനുഗ്രഹത്തിനും പാത്രീഭൂതനാകാൻ കഴിഞ്ഞത് ജന്മസാഫല്യമായി കരുതുന്നു. 1965ൽ ബാലകൃഷ്ണൻനായർ സാർ പാലക്കാട് വിക്ടോറിയാ കോളേജിൽ അദ്ധ്യാപകനായിരുന്ന സമയത്താണ് സാറിനെ അടുത്തുകാണാനും പരിചയപ്പെടാനും ഭാഗ്യം ലഭിച്ചത്. പ്രൊഫ. എസ്. ഗുപ്തൻ നായർ സാറാണ് ബാലകൃഷ്ണൻ നായർ എനിക്ക് പരിചയപ്പെടുത്തിത്തന്നത്. മഹാത്മാവായ ആഗമാനന്ദസ്വാമികളുടെ വാത്സല്യഭാജനമായി രണ്ടുവർഷം കാലടി അദ്വൈതാശ്രമത്തിൽ കഴിയാനുള്ള ഭാഗ്യം ഭഗവാൻ എനിക്ക് നല്കിയിരുന്നു. അവിടെ സ്വാമിജിയുടെ സവിധത്തിൽ വച്ചാണ് ഗുപ്തൻനായർ സാറിനെ പരിചയപ്പെട്ടത്. അത് ഹൃദയംഗമമായ ആത്മബന്ധമായി വളർന്നു. ഗുപ്തൻ നായർ സാറും പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ സാറും പാലക്കാട് വിക്ടോറിയാ കോളേജിൽ അദ്ധ്യാപകരായിരുന്ന സമയത്ത് ഒരു ചെറിയ സർക്കാർ ജോലിയിൽ ഞാനും പാലക്കാട്ടെത്തി. അവർ താമസിച്ചിരുന്ന വടക്കുംതറയിലെ വീട്ടിൽ ഞാൻ നിത്യ സന്ദർശകനും ചിലപ്പോഴെല്ലാം അന്തേവാസിയുമായി മാറി. രമണ മഹർഷിയുടെ സ്മരണക്കായി സ്ഥാപിച്ച വിജ്ഞാനരമണീയം. ആശ്രമത്തിൽ നിത്യേന പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ സാറിന്റെ ആദ്ധ്യാത്മിക പ്രഭാഷണം നടന്നുവന്നിരുന്നു. അത് വളരെ ശ്രദ്ധയോടെ, ഭക്തിയോടെ ഞാൻ കേൾക്കുമായിരുന്നു. അന്നു മുതൽ സാറിനോടുള്ള ഭക്ത്യാദരങ്ങൾ ഹൃദയത്തിൽ സൂക്ഷിക്കുന്നു. ശാസ്തമംഗലം ശ്രീരാമകൃഷ്ണാശ്രമത്തിൽ നടത്തിയിരുന്ന പ്രഭാഷണങ്ങൾ നിരന്തരമായി കേൾക്കുമായിരുന്നു.

സാറിന്റെ സമീപമെത്തി ആ പാദത്തിൽ നമസ്കരിച്ച് കാരുണ്യപൂർവ്വം പുഞ്ചിരിതൂകികൊണ്ടിരിക്കുന്ന ആ മുഖത്തേക്ക് നോക്കിയിരിക്കുന്നത് ദിവ്യമായൊരനുഭവമാണ്. അനുഗ്രഹപൂർവ്വം തോളിൽ മൃദുവായി തട്ടി അടുത്തിരുത്തി വിശേഷങ്ങൾ ചോദിക്കും. നമ്മൾക്ക് പറയാൻ കദനകഥകളുണ്ടെങ്കിൽ അതെല്ലാം ശ്രദ്ധയോടെ കേൾക്കും. "ഭഗവാന്റെ അനുഗ്രഹംകൊണ്ട് എല്ലാം ശരിയാകും" എന്ന് അനുഗ്രഹിക്കും. ഹൃദയഭാരത്തോടെ കാണാനെത്തുന്നവർക്ക് പരമശാന്തിയോടെ, ആനന്ദത്തോടെ തിരിച്ചുപോരാൻ കഴിയും. വിവിധ പ്രസ്ഥാനങ്ങളിൽ വിശ്വാസമർപ്പിച്ച് ജീവിതത്തിൽ നല്ലകാലം പണയപ്പെടുത്തിയവരും മോശമായ കൂട്ടുകെട്ടുകളിൽ പെട്ട് കുടുംബ ജീവിതവും വ്യക്തിജീവിതവും തകർന്നവരുമെല്ലാം ബാലകൃഷ്ണൻ നായർ സാറിന്റെ സവിധത്തിൽ ആശ്വാസം തേടി എത്താറുണ്ട്. പ്രതീക്ഷ വീണ്ടെടുക്കാനും സന്തോഷത്തോടു കൂടി മുന്നോട്ടുപോകാനുമുള്ള മനസും ഉത്സാഹവും സാവകാശം അവരിൽ ഉണർന്നുവരികയും അവർ ആനന്ദപൂർണ്ണമായ ജീവിതത്തിലേക്ക് പ്രവേശിക്കുകയും ചെയ്തിട്ടുള്ള അനേകം ഉദാഹരണങ്ങൾ കാണാൻ കഴിയുന്നുണ്ട്. തന്നെക്കാണാനെത്തുന്നവരുടെ മനസ്സിലുള്ളതെന്താണെന്ന് മുൻകൂട്ടി അറിയാനുള്ള പരഹൃദയജ്ഞാനം അദ്ദേഹത്തിനുണ്ട് എന്ന് ഒന്നുരണ്ടനുഭവങ്ങളിലൂടെ ബോദ്ധ്യമായിട്ടുണ്ട്. ജീവിതത്തിന്റെയും അറിവിന്റെയും ഏതു ശ്രേണിയിലുള്ളവർക്കും സാറിനെ സമീപിക്കാം. വേദനകളെ അതിജീവിക്കാനുള്ള വഴിതെളിയുന്നതായി കാണാം. ശാന്തിയും സമാധാനവും മനസ്സിൽ നിറയുന്നതായും അനുഭവപ്പെടും.

ആചാര്യന്മാരുടെ ജീവിതവും കൃതികളും സ്വാംശീകരിക്കുക വഴി അവരുടെ ഭാവതലത്തിൽ എത്താൻ കഴിഞ്ഞ ജീവന്മുക്തനാണ് ബാലകൃഷ്ണൻ നായർ സാർ. അദ്ദേഹം ശ്രീമദ് ഭഗവത്ഗീതക്കെഴുതിയ ശിവാരവിന്ദം മഹാഭാഷ്യം സാറിന്റെ

പാണ്ഡിത്യത്തിന്റെയും അനുഭവത്തിന്റെയും നിദർശനമാണ്. 1977 ൽ സ്വന്തമായി അച്ചടിപ്പിച്ച് ശ്രോതാക്കൾക്കിടയിൽ വിതരണം ചെയ്തിരുന്ന ഗീതാഭാഷ്യത്തെ പണ്ഡിതന്മാർ അക്കാലത്തു തന്നെ മുക്തകണ്ഠം പുകഴ്ത്തിയിരുന്നു. 1995 ലാണ് കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് ഈ ഭാഷ്യം ഏറ്റെടുത്ത് പ്രസിദ്ധീകരിച്ചത്. ഭഗവത്ഗീത വ്യക്തികൾക്കുമാത്രമല്ല സ്ഥാപനങ്ങൾക്കും മോക്ഷം നല്കുമെന്ന് അന്ന് സാംസ്ക്കാരിക വകുപ്പുമന്ത്രിയായിരുന്ന ടി.കെ. രാമകൃഷ്ണൻ ഭഗവത്ഗീതയുടെ പ്രകാശനവേളയിൽ അഭിപ്രായപ്പെടുകയുണ്ടായി. സാറിന്റെ ഗ്രന്ഥങ്ങളുടെ പ്രസിദ്ധീകരണത്തിലൂടെ കേരളഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് സാമ്പത്തികമായി വളരെ മെച്ചപ്പെട്ടുവെന്ന് അന്ന് ഇൻസ്റ്റിറ്റ്യൂട്ട് ഡയറക്ടറായിരുന്ന ഡോ. എം.ആർ. തമ്പാൻ ഒരു പൊതുവേദിയിൽ പ്രസ്താവിക്കുകയുണ്ടായിട്ടുണ്ട്.

ഗീതാമൃതം ആസ്വദിച്ച് ജീവിതത്തിന് ധന്യത നേടാൻ കൊതിക്കുന്ന ഏതൊരാൾക്കും വിശ്വാസപൂർവ്വം അനുസന്ധാനം ചെയ്യാവുന്ന മഹത്തായ രചനയാണ് ശിവാരവിന്ദം മഹാഭാഷ്യം. ശ്രീമദ് ഭാഗവതംപോലെ തന്നെ പ്രൊഫ. ജി. ബാലകൃഷ്ണൻ നായർസാറിന്റെ ഭഗവത്ഗീതാവ്യാഖ്യാനം എത്ര പ്രാവശ്യം വായിച്ചാലും മതിവരികയില്ല.സാറിന്റെ പ്രഭാഷണങ്ങൾ നിരന്തരമായി കേൾക്കുകയും സാന്നിദ്ധ്യം അനുഭവിക്കുകയും ചെയ്യുന്നവർക്ക് ഗീതാസന്ദേശം എങ്ങനെ ജീവിതത്തിൽ പ്രായോഗികമാക്കാമെന്ന് നേരിട്ട് കാണുവാനും കഴിയും. ഭാരതീയ വിദ്യാഭവൻ മഹാഭാഷ്യത്തിന്റെ ഇംഗ്ലീഷ് വിവർത്തനം പ്രസിദ്ധീകരിച്ചിട്ടുണ്ട്. അതിന് ഭാരതത്തിനകത്തും പുറത്തും സാർവത്രികമായ അംഗീകാരം ലഭിച്ചിട്ടുമുണ്ട്.

സാമൂഹ്യപരിഷ്കർത്താവും വിപ്ലവകാരിയുമൊക്കെയായി ശ്രീനാരായണ ഗുരുദേവനെ വളരെയധികം ആളുകൾ വ്യാഖ്യാനിച്ചിട്ടുണ്ട്. ആത്മജ്ഞാനിയായ ആചാര്യൻ എന്നനിലയിൽ ശ്രീനാരായണഗുരുദേവന്റെ കൃതികൾക്ക് സമ്പൂർണ്ണ വ്യാഖ്യാനം രചിച്ചതിലൂടെ അതിവിശിഷ്ടമായ ഒരു ദൗത്യമാണ് ബാലകൃഷ്ണൻ നായർ സാർ നിർവ്വഹിച്ചത്. പത്തുവാല്യങ്ങളിലായി രചിച്ച സാറിന്റെ സമ്പൂർണ്ണവ്യാഖ്യാനം ശ്രദ്ധയോടെ പഠിക്കുന്നതിലൂടെ ഭാരതീയ ഗുരുപരമ്പരയിലെ അതിവിശിഷ്ഠനായ ആത്മീയാചാര്യനായിരുന്നു ശ്രീനാരായണഗുരുദേവൻ എന്നു കണ്ടെത്താൻ കഴിയും. ശിവഗിരി മഠത്തിലെ മുഖ്യാചാര്യൻ എന്ന നിലയിൽ അനേകം ജിജ്ഞാസുക്കളുടെ ഹൃദയങ്ങളിൽ ശ്രീനാരായണ സന്ദേശം എത്തിക്കുന്നതിനുള്ള ഭാഗ്യവും അദ്ദേഹത്തിന് ലഭിച്ചു. ഗുരുദേവകൃതികളെ ആസ്പദമാക്കിയുള്ള ക്ലാസ്സുകൾ അദ്ദേഹം ഇപ്പോഴും നടത്തുന്നുണ്ട്.

കഴിഞ്ഞ അരനൂറ്റാണ്ടിലേറെയായി ഭഗവത്ഗീത, ഭാഗവതം, ജ്ഞാനവാസിഷ്ഠം, ഉപനിഷത്തുകൾ, വിവേകാനന്ദസാഹിത്യം, തുടങ്ങിയ ഗ്രന്ഥങ്ങളെ ആസ്പദമാക്കി നിരന്തരം ക്ലാസ്സുകൾ നടത്തുന്നു. പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ സാറിന്റെ പ്രഭാഷണങ്ങൾ ശ്രോതാക്കൾക്ക് അനന്യലഭ്യമായ ആനന്ദം പകരുന്ന ആത്മീയ പ്രകാശമാണ്. ഭഗവത്ഗീതയിൽ ഭഗവാൻ പറയുന്ന സ്ഥിതപ്രജ്ഞ ലക്ഷണങ്ങൾ പൂർണ്ണമായും നിറഞ്ഞു നില്ക്കുന്ന കാരുണ്യപൂർണ്ണനായ ആചാര്യനെയാണ് ശിവാരവിന്ദത്തിൽ നാം ദർശിക്കുന്നത്. കാരുണ്യനിധിയായ എന്റെ ഗുരുനാഥന് ദീർഘായുസ്സും ആരോഗ്യവും പ്രദാനം ചെയ്യാൻ ജഗദീശ്വരനോട് പ്രാർത്ഥിക്കുന്നു.

●

**"ഞാനെന്റെ കാതോടുകൂടികേട്ട ഠാക്കൂറിന്റെ ചുണ്ടുകളിൽ നിന്നും ഉതിർന്ന വചനങ്ങളും കണ്ണോടുകൂടി കണ്ട കാഴ്ചകളുമാണ് രേഖപ്പെടുത്തിയിട്ടുള്ളത്."**

**അതിനായി മാത്രം സ്വജീവിതം മാസ്റ്റർ മഹാശയൻ സമർപ്പിച്ചു. അദ്ദേഹം പറയുന്നു: "ചിലപ്പോൾ മഴവെള്ളത്തിന്റെ ഒരു തുള്ളിക്കായി ദാഹിക്കുന്ന ചാതകപക്ഷിയെപ്പോലെ ഠാക്കൂറിന്റെ വാക്കുകൾ അതേ രീതിയിൽ മനസ്സിലെത്തുവാൻ എത്രയോ കാത്തിരുന്നു."**

**************

**വിവേകാനന്ദസ്വാമികൾ, 1889 ൽ കഥാമൃതത്തിന്റെ ഒരു ചെറുഭാഗം കണ്ടപ്പോൾ മാസ്റ്റർ മഹാശയന് എഴുതി, "എന്റെ ഹൃദയം ആനന്ദംകൊണ്ട് തുള്ളിച്ചാടുന്നു. ഭാവിയിൽ ലോകത്തിൽ ശാന്തി വർഷിക്കാൻ പോകുന്ന സന്ദേശത്തിന്റെ പ്രചാരണകാര്യത്തിൽ ആരെങ്കിലും കച്ചകെട്ടിയിറങ്ങുന്നത് കാണുമ്പോൾ എനിക്ക് ഉന്മാദം പിടിക്കാതിരിക്കുന്നതാണ് അദ്ഭുതം."**

**കടപ്പാട് : സ്വാമി ചേതനാനന്ദ, *രാമകൃഷ്ണ ആസ് വി സോ ഹിം.***

# യോഗവാസിഷ്ഠത്തിന്റെ ജ്ഞാനഭൂമികയിൽ



ബി.ആർ. രാജേഷ്

"ഇയം സംസാര രചനാ
വിചാരോത്ഭിത ചേതസാം
ബാലകാഖ്യായികാ ചേത്ഥ-
മവസ്ഥിതിമുപാഗതാ." (യോ.വാ)

"ഈ സംസാരഗതി യുക്തി വിചാരം ചെയ്യാൻ കഴിവില്ലാത്ത മന്ദബുദ്ധികൾക്ക്, വളർത്തമ്മ കുട്ടിക്കു പറഞ്ഞു കൊടുത്ത കഥപോലെ കടന്നു പോകുന്നു."

എൺപതുകളിലെ അവസാനത്തിൽ തിരുവനന്തപുരത്തെ ചെന്തിട്ടയിൽ സ്ഥിതിചെയ്യുന്ന അനന്താ തിയോസഫിക്കൽ സൊസൈറ്റിയുടെ ആഡിറ്റോറിയത്തിൽ ശനിയാഴ്ചകളിൽ സായന്തനത്തിന്റെ ശാന്തതയിൽ മുഴങ്ങുമായിരുന്ന പ്രശാന്ത സുന്ദരമായ ശബ്ദം. വാസിഷ്ഠ പ്രവചനത്തിലൂടെ ശ്രോതാക്കളുടെ ഹൃദയത്തെ സുഷുപ്തമൗനത്തിന്റെ അന്തഃശീതളതയിലേക്ക് നയിക്കുകയാണ് പ്രൊഫ. ബാലകൃഷ്ണൻ നായർ സാർ.

ശ്രീനാരായണ ഗുരുദേവന്റെ ബ്രഹ്മവിദ്യാപഞ്ചകത്തിന് സാറെഴുതിയ വ്യാഖ്യാനം യാദൃശ്ചികമായാണ് വായിക്കാനിടയായത്. അതോടെ പ്രപഞ്ചസത്യം സൂര്യതുല്യം തെളിഞ്ഞു കിട്ടി. പിന്നീട് പത്രത്തിൽ "തിരു: ഇന്ന്" എന്ന അറിയിപ്പിൽ നിന്നാണ് സാറിന്റെ യോഗവാസിഷ്ഠ പ്രവചനത്തെക്കുറിച്ച് അറിയുന്നത്. പിന്നീടത് ഏതാണ്ട് ആദ്യവസാനം കേൾക്കുവാൻ സാധിച്ചു. അന്നത്തെ ഓരോ ക്ലാസ്സും ഹൃദയഗ്രന്ഥിയുടെ ഓരോ കെട്ടുകളെയും ഛേദിച്ചുകൊണ്ടിരിന്നു. അതിനു മുൻപോ അതിനു ശേഷമോ ഇത്രയും ഗംഭീരമായ വേദാന്തക്ലാസ്സുകളിൽ ഒരിക്കലും പങ്കെടുക്കുവാൻ സാധിച്ചിട്ടില്ല.

കരതലാമലകം പോലെ പ്രപഞ്ചസത്യത്തെ സൂര്യതുല്യം കാട്ടിത്തരുന്ന ഇതുപോലൊരുഗ്രന്ഥം സൂര്യനു താഴെ വേറെ രചിക്കപ്പെട്ടിട്ടില്ല എന്നാണ് സ്വാമി രാമതീർത്ഥൻ യോഗവാസിഷ്ഠത്തെക്കുറിച്ച് അഭിപ്രായപ്പെട്ടിട്ടുള്ളത്. മുപ്പത്തിരണ്ടായിരം ശ്ലോകങ്ങൾ അടങ്ങിയ യോഗവാസിഷ്ഠത്തെ സംഗ്രഹിച്ച് കാശ്മീരി പണ്ഡിതനായ അഭിനന്ദൻ എഴുതിയ ആറായിരം ശ്ലോകങ്ങളെ അടിസ്ഥാനമാക്കി സാർ രചിച്ച വാസിഷ്ഠസുധ എന്ന ഗ്രന്ഥം ഈശ്വര സ്പർശം അറിയാതെ ആർക്കും വായിച്ചു തീർക്കാൻ സാധിക്കില്ല.സാറിന്റെ രചനകളിലെ മാസ്റ്റർ പീസ് എന്ന് ഈ ഗ്രന്ഥത്തെക്കുറിച്ച് നിസ്സംശയം പറയാം. പ്രസ്ഥാനത്രയം എന്നറിയപ്പെടുന്ന ഉപനിഷത്, ഭഗവദ്ഗീത, ബ്രഹ്മസൂത്രം എന്നീ ഗ്രന്ഥങ്ങളെ അധികരിച്ച് അദ്വൈതം, വിശിഷ്ടാദ്വൈതം, ദ്വൈതം എന്നിങ്ങനെ മൂന്ന് തരം പ്രബല സിദ്ധാന്തങ്ങളും ശുദ്ധാദ്വൈതം, അചിന്ത്യഭേദാഭേദം എന്നിങ്ങനെ അനേകം ഉൾപ്പിരിവുകളും പിൽക്കാലത്ത് സംജാതമായി. എന്നാൽ അദ്വൈത വേദാന്തത്തിൽ നിന്ന് അല്പം പോലും വ്യതിചലിക്കാതെ, മറ്റൊരു സിദ്ധാന്തം ജനിക്കൻ ഇടയാകാതെ ബ്രഹ്മസത്യത്തെ പ്രകാശിപ്പിക്കുന്ന ഏക വേദാന്ത പ്രകരണഗ്രന്ഥം യോഗവാസിഷ്ഠം മാത്രമാണ്. യോഗവാസിഷ്ഠത്തെ മലയാളികൾക്ക് സുഗ്രഹമാക്കിത്തീർത്ത വാസിഷ്ഠസുധ മാത്രം മതി വേദാന്ത ചിദാകാശത്തിൽ ഈ മഹാഗുരുവിന്റെ സ്ഥാനം നിർണ്ണായിക്കാൻ.

തിരുവനന്തപുരം വികാസ് ഭവനിലെ എന്റെ സഹപ്രവർത്തകർക്കുവേണ്ടി ഹനുമാൻ ക്ഷേത്രസന്നിധിയിൽ വച്ച് ശനിയാഴ്ച തോറും (ശനിയാഴ്ച എന്നത് നിയതിയുടെ നിയോഗമാവാം) വാസിഷ്ഠസുധയെ അധികരിച്ച് പ്രഭാഷണം നടത്തുമ്പോൾ ജീവന്മുക്തനായ എന്റെ ഗുരുനാഥന്റെ വചനങ്ങൾ അനുഗ്രഹമായി ഹൃദയത്തിൽ മുഴങ്ങുന്നു.

"സ്നാതം തേന സമസ്ത തീർത്ഥസലിലൈഃ
സർവാപിദത്താവനി-
ര്യജ്ഞാനാം ചകൃതം സഹസ്രമഖിലാ
ദേവാശ്ച സംപൂജിതാഃ
സംസാരാച്ച സമുദ്ധൃതാഃസ്വപിതര-
സ്ത്രൈലോക്യ പൂജ്യോപ്യസൗ
യസ്യ ബ്രഹ്മ വിചാരണേ ക്ഷണമപി
സ്ഥൈര്യം മനഃ പ്രാപ്നുയാത്"
(യോ.വാ.)

ബ്രഹ്മവിചാരത്തിൽ ക്ഷണനേരമെങ്കിലും മനസ്സുപറ്റി നിൽക്കാനിടയാകുന്ന വ്യക്തിയുടെ മഹത്ത്വമെന്താണ്? ആ മഹാത്മാവ് എല്ലാ തീർത്ഥങ്ങളിലും സ്നാനം ചെയ്തു കഴിഞ്ഞിരിക്കുന്നു. ഭൂമി മുഴുവൻ ദാനം ചെയ്തു കഴിഞ്ഞിരിക്കുന്നു. ആയിരമായിരം യജ്ഞങ്ങൾ നടത്തിക്കഴിഞ്ഞിരിക്കുന്നു. എല്ലാ ദേവന്മാരേയും വേണ്ടപോലെ പൂജിച്ചു കഴിഞ്ഞിരിക്കുന്നു. തന്റെ പിതൃക്കളെ മുഴുവൻ സംസാരത്തിൽ നിന്നും ഉദ്ധരിച്ചു കഴിഞ്ഞിരിക്കുന്നു. മൂന്നു ലോകത്തും അയാൾ പൂജ്യനായി ഭവിച്ചിരിക്കുന്നു.

ജ്ഞാനത്തിന്റെ സപ്തഭൂമികകളും കടന്ന് ബ്രഹ്മസ്വരൂപനായി വിളങ്ങുന്ന എന്റെ ഗുരുനാഥൻ ശ്രീ ബാലകൃഷ്ണൻ നായർ സാറിന്റെ പാദമലരുകളിൽ ഈ മനമലരുകൾ അർപ്പിക്കട്ടെ. ●

സത്സംഗസംവാദം

# നിലനിൽപിന്റെ രഹസ്യം



ചോദ്യം - പ്രൊഫ. ബി. സുജാതാദേവി

ഭാരതീയ മനസ്സിന്റെ ജ്ഞാനസാരാംശം എന്നുമാത്രമല്ല മനുഷ്യചേതനയിൽ ഉദിച്ച പരം പൊരുളിന്റെ വെളിച്ചംതന്നെയാണ് ഭഗവദ്ഗീത. ആ ഗീതയെപ്പറ്റി ഞങ്ങളറിയേണ്ട അടിസ്ഥാനപാഠങ്ങൾ എന്തെല്ലാമാണ്?

ഗുരുനാഥന്റെ ഉത്തരം :

* ഗീത ഒരു ശാസ്ത്രഗ്രന്ഥമാണ്. നിലനിൽപ്പിന്റെ രഹസ്യം ശാസ്ത്രീയമായി വെളിപ്പെടുത്തിത്തരുന്ന ഒരു ഉത്തമ ശാസ്ത്രപാഠപുസ്തകം. ഇത് ഒരു മതഗ്രന്ഥമല്ല.

പണ്ടുപണ്ടേ ഉനിഷത്തുക്കൾ വെളിപ്പെടുത്തിയിട്ടുള്ള പരമസത്യം തന്നെയാണ് ഗീത ശാസ്ത്രീയമായ രീതിയിൽ വിശകലനം ചെയ്ത് അവതരിപ്പിക്കുന്നത്. "ബ്രഹ്മസത്യം ജഗന്മിഥ്യ" എന്നതാണ് ഗീതയുടെ സാരാംശം.

നിലനിൽപ്പിന് രണ്ടു ഘടകങ്ങളേയുള്ളു. ഒന്നു ബോധവും മറ്റേത് ജഡവും. ബോധം തന്നെയാണ് ബ്രഹ്മം. ഇതിന് ഗീതയിൽ പല പേരുകൾ കടന്നുവരുന്നുണ്ട്. ആത്മാവെന്നും ശരീരമെന്നും ദേഹിയെന്നും ദേഹമെന്നും ക്ഷേത്രജ്ഞനെന്നും ക്ഷേത്രമെന്നുമൊക്കെ പ്രതിപാദിച്ചിരിക്കുന്നത് ബ്രഹ്മവും ജഡവും തന്നെയാണ്. ഇവയെക്കുറിച്ചുള്ള അറിവാണ് സത്യബോധം. ഈ രണ്ടു ഘടകങ്ങളെയും വേർതിരിച്ചു മനസ്സിലാക്കിയാൽ പ്രപഞ്ചമെന്ന നിലനിൽപിന്റെ രഹസ്യം പിടികിട്ടും. ഈ പ്രപഞ്ചത്തിലുള്ള എല്ലാം നാമരൂപങ്ങൾ മാത്രമാണെന്നും അവയ്ക്ക് ബോധത്തിൽനിന്ന് വേറിട്ട് നിലനിൽപില്ല എന്നും നാം മനസ്സിലാക്കും. നാമരൂപങ്ങൾ അനിത്യങ്ങളാണ്. നാമരൂപങ്ങളാൽ നിറഞ്ഞ ഈ ജഗത്തും അതിനാൽ അനിത്യമാണ്. ബോധത്തിൽ നിന്നു വേറിട്ട് ജഗത്തില്ല. സ്വർണാഭരണങ്ങൾക്ക് സ്വർണത്തിൽ നിന്ന് വേർപെട്ട് നിലനിൽപ്പില്ലാത്തതുപോലെ തന്നെയാണ് ബ്രഹ്മത്തിൽ നിന്ന് വിട്ടൊരു നിലനിൽപ് ജഗത്തിന് ഇല്ലാത്തത്. നാമരൂപങ്ങൾ ഒരിടത്തും പുതിയൊരു വസ്തുവിനെ ഉണ്ടാക്കുന്നില്ല. വസ്തുരൂപത്തിൽ കാണപ്പെടുന്നുണ്ടെങ്കിലും അവ വസ്തുക്കളല്ല. അതിനാലാണ് അവ മായ അഥവാ മിഥ്യ എന്ന വകുപ്പിൽ പെടുന്നത്. സത്തയില്ലാതെ വസ്തു ഉണ്ടായി മറയുന്നു എന്നുതോന്നുന്ന ഭ്രമമാണ് മായ. അണു മുതൽ സൂര്യൻ വരെയുള്ള വസ്തുക്കളെയെല്ലാം മായാഭ്രമമെന്ന് തിരിച്ചറിയണം. അന്തിമവിശകലനത്തിൽ മായ ഉൾപ്പെടെയെല്ലാം ബ്രഹ്മം അഥവാ ബോധം തന്നെയാണ്. അതുമാത്രമാണ് നിത്യവസ്തു.

ഏകസത്യമായ ഈ നിത്യവസ്തുവിനെ തിരിച്ചറിയുകയാണ് ഗീത നിർദ്ദേശിക്കുന്ന ജീവിതലക്ഷ്യം. ഈ ലക്ഷ്യം വ്യക്തമാക്കുന്നതോടൊപ്പം അതിലേക്കുള്ള മാർഗങ്ങളും ഗീത വിശദമായി ചർച്ച ചെയ്യുന്നു. വിവിധ യോഗങ്ങളായി ഈ മാർഗങ്ങളെ അവതരിപ്പിക്കുന്നുവെങ്കിലും ഓരോ അധ്യായത്തിലും വിവിധ വീക്ഷണങ്ങളിലൂടെ ലക്ഷ്യബോധം ഉറപ്പിക്കുകയാണ് ഗീത ചെയ്യുന്നത്. ഗഹനമായ ഈ സത്യം മനസ്സിലാക്കുന്നവൻ മാത്രമാണ് ബുദ്ധിമാൻ എന്നും അങ്ങനെയുള്ളയാൾ മാത്രമേ കൃതകൃത്യനാവുകയുള്ളൂ എന്നും ഗീത ഉറപ്പിച്ചു പറയുന്നു. (15.20)

(കടപ്പാട് : മാതൃഭൂമി ഭഗവത്ഗീത സപ്ലിമെന്റ് 2006)

# കലാലയകാലത്തെ ഒരു സുവർണ്ണ സ്മരണ



ഇ.കെ. സുഗതൻ

**തി**രുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിൽ മലയാളവിഭാഗത്തിലെ പ്രഗല്ഭനായൊരു അദ്ധ്യാപകനായിരുന്നു പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ. എന്നാൽ അദ്ദേഹത്തിന്റെ ജ്ഞാനനില എന്തെന്നു മനസ്സിലാക്കാൻ തക്ക പ്രായത്തിലല്ല ഞങ്ങളദ്ദേഹത്തിന്റെ ക്ലാസ്സ് മുറിയിലിരുന്നത്. ബി.എ. ഒന്നാം വർഷ വിദ്യാർത്ഥികൾക്ക് ഉൾക്കൊള്ളാൻ കഴിയാവുന്ന തരത്തിലായിരുന്നില്ല അദ്ദേഹം എടുക്കുന്ന ഓരോ ശ്ലോകത്തിന്റെയും വ്യാഖ്യാനങ്ങളുടെയും ദാർശനികതലം.1977 - ൽ ആര്യാമൃതം എന്ന മഹാകാവ്യമാണ് ഞങ്ങളെ അദ്ദേഹം പഠിപ്പിച്ചിരുന്നത്. മഹാവിഷ്ണുവിന്റെയും പരമശിവന്റെയും പുത്രനായി അവതാരമെടുത്ത സാക്ഷാൽ സ്വാമി അയ്യപ്പന്റെ കഥ.

ആര്യാമൃതകാരൻ വർണ്ണിച്ചതാണെങ്കിൽ കൂടി ശബരിമല ശ്രീധർമ്മശാസ്താവിന്റെ അപദാനങ്ങളിൽ സാറിന്റെ വ്യാഖ്യാനവും കൂടിയാവുമ്പോൾ ആസ്തികന് ആനന്ദിക്കാൻ വകയുണ്ട്. പക്ഷേ, നാസ്തികനൊരാൾ ക്ലാസ്സ് മുറിയിൽ എന്റെയടുത്ത് ഇരിപ്പുണ്ടായിരുന്നു. സുഹൃത്തിന്റെ മുഖം ചുളുങ്ങി. പിന്നീട് എന്നോടാണ് പുള്ളിക്കാരൻ മെല്ലെ സാറിനോടുള്ള തന്റെ വിയോജിപ്പ് പ്രകടിപ്പിച്ചത്. സാറത് ശ്രദ്ധിക്കുകയും ചെയ്തു. "എന്താ?" സ്വതസിദ്ധമായ പുഞ്ചിരിയോടെ അദ്ദേഹം തിരക്കി. സുഹൃത്തിന് മറുപടിയില്ല. ക്ലാസ്സിൽ പിന്നീട് തെല്ലുനേരത്തെ നിശ്ശബ്ദത. ആ നിശ്ശബ്ദത വല്ലാത്തൊരു വീർപ്പുമുട്ടലായി അനുഭവപ്പെട്ടപ്പോഴാണ് സുഹൃത്തിന്റെ നാവുലഞ്ഞത്. "അപദാനങ്ങൾ വെച്ചു നോക്കുമ്പോൾ ശബരിമല ശ്രീധർമ്മശാസ്താവ് ഒന്നുമാത്രമാണ് സാക്ഷാൽ ഈശ്വരൻ. അപ്പോപ്പിന്നെ മറ്റുള്ളവയൊക്കെ സാത്താന്മാരുടെ കൂട്ടത്തിൽ പെടുത്തി ഉപേക്ഷിക്കാമോ ?" "വേണ്ട". സാറ് ചിരിച്ചുകൊണ്ടാണ് പറഞ്ഞത്. എന്നിട്ട് തുടർന്നു, "പ്രായോഗിക തലത്തിൽ മനുഷ്യബുദ്ധിക്കും മനുഷ്യമനസ്സിനും മനുഷ്യഹൃദയത്തിനും ഉൾക്കൊള്ളുവാൻ കഴിയാതെ അനന്തമായി നിലകൊള്ളുന്ന ഒന്നുണ്ട്. അത് അനന്തമായ ബ്രഹ്മംതന്നെ. ഈ പ്രപഞ്ചം മുഴുവൻ അനന്തമായ ബ്രഹ്മത്തിൽ നിന്നും ഉത്ഭവിച്ചു. അനന്തമായ പ്രപഞ്ചം അനന്തമായ ബ്രഹ്മത്തിൽ നിന്നും ഉത്ഭവിച്ചെങ്കിലും ബാക്കി അവശേഷിക്കുന്നതും അനന്തമായ ബ്രഹ്മം തന്നെ. ആ പരബ്രഹ്മത്തെ ആരാധിക്കുവാനും സ്നേഹിക്കുവാനും എല്ലാം സമർപ്പിക്കുവാനുമുള്ള ആ അനന്തതയുടെ അംശമാണ് നമ്മുടെ ഈശ്വരൻ - മനുഷ്യൻ ആരാധിക്കുന്ന ഈശ്വരൻ. ആ ഈശ്വരനിൽകൂടി നാം അനന്തതയെ പ്രാപിക്കുന്നു. രൂപനാമമുള്ള ഏക ഈശ്വരനായി നമുക്കതിനെ ആരാധിക്കാം. രൂപനാമങ്ങളുള്ള ബഹു ഈശ്വരനായും ആരാധിക്കാം. രൂപനാമങ്ങളില്ലാത്ത നിർഗ്ഗുണ ബ്രഹ്മമായും ആരാധിക്കാം. കേവലം നാമമായി മാത്രം ആരാധിക്കാം. നമ്മുടെ ആരാധനയ്ക്ക് ഇന്ദ്രിയഗോചരമായ ഉപാധികൾ - വിഗ്രഹങ്ങൾ, പ്രതീകങ്ങൾ - സഹായകരമാണെങ്കിൽ അവയെ ഉപയോഗിക്കാം. അവ ആവശ്യമില്ലെങ്കിൽ തിരസ്കരിക്കാം. ഈശ്വരൻ അനന്തമാണ്. കാരണം അനന്തതയെ പ്രതീകാത്മകമായി ഉൾക്കൊള്ളാൻ കഴിയും".

ഇതാണ് സാറിന്റെ രീതി. അദ്ധ്യാത്മിക തത്വങ്ങളിലേയ്ക്കു കടന്നാൽ ക്ലാസ്സ്മുറിയാണെന്നുപോലും ഓർക്കാതെ സത്യത്തിന്റെ സരളതയോടും അടിയുറപ്പോടും കൂടി അദ്ദേഹം ഈശ്വരതത്ത്വം വിവരിക്കും. അവിടെ വിദ്യാർത്ഥികളുടെ മുന്നിലെ അദ്ധ്യാപകൻ പെട്ടെന്നൊരു ആത്മീയ പ്രഭാഷകനായി മാറുകയാണ് പതിവ്. അപ്പോൾ ഉരുത്തിരി

യുന്ന അദ്ദേഹത്തിന്റെ ദാർശനിക കാഴ്ചപ്പാടിനെക്കുറിച്ച് വിദ്യാർത്ഥികൾക്ക് ചിന്തിക്കുകയോ, പഠനവിഷയമാക്കുകയോ, അല്ലെങ്കിൽ അവയെ പരിപൂർണ്ണമായി തിരസ്കരിക്കുകയോ ചെയ്യാം. അത് വിദ്യാർത്ഥികളുടെ സ്വാതന്ത്ര്യമാണ്, അവകാശവുമാണ്. അതിൽ ലവലേശം പരിഭവമോ, ദേഷ്യമോ, ദുഃഖമോ സാറിനില്ല. ആർഷ സംസ്കാരം അനുവദിച്ചിട്ടുള്ള മനഃസ്വാതന്ത്ര്യം വെളിപ്പെടുത്തുന്ന വചസ്സുകളാണല്ലോ ഭഗവദ്ഗീതയിൽ ഭഗവാനും ഉൽഘോഷിക്കുന്നത്.

"ഇതി തേ ജ്ഞാന മാഖ്യാതാം ഗുഹ്യാദ്ഗുഹ്യതരം മയാ
വിമൃശ്യൈത ദശേഷണ യഥേഛസി തഥാകുരു."

"ഹേ, അർജ്ജുനാ നിനക്ക് അറിയേണ്ട രഹസ്യങ്ങൾ മുഴുവൻ പറഞ്ഞുതന്നു. അതുകൊണ്ട് ഞാൻ പറഞ്ഞതനുസരിച്ച് നടന്നുകൊള്ളണം" എന്നല്ല ഭഗവാൻ പ്രസ്താവിച്ചത്. മറിച്ച്, "പറയാനുള്ളത് ഞാൻ പറഞ്ഞു. ഇനി നീ സ്വയം ചിന്തിച്ച് നിന്റെ ഇഷ്ടംപോലെ പ്രവർത്തിക്കുക" എന്നാണ് അരുളിയത്. യഥാർത്ഥ സനാതന ധർമ്മപാരമ്പര്യത്തിൽ അടിച്ചേല്പിക്കലില്ല. സ്വാതന്ത്ര്യത്തെ അങ്ങേയറ്റം ബഹുമാനിച്ചിരുന്ന ആ സനാതനധർമ്മ പാരമ്പര്യത്തിന്റെ യഥാർത്ഥ വക്താവാണ് പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ.

ഒന്നുമില്ല എന്നു പറയാൻ നമുക്ക് കരുത്തില്ല. എന്നാൽ എല്ലാം ഇവിടെയുണ്ട് എന്നു പറയുവാനുള്ള ധൈര്യവും ഇല്ല. പക്ഷേ, കഴിഞ്ഞുപോയ കാലത്തിലെ ഓർമ്മകൾ നമ്മെ അലട്ടുമ്പോൾ അങ്ങനെ ഒരു നിമിഷം ഇല്ലായിരുന്നു എന്ന് പറയാൻ നമുക്കൊരിക്കലും കഴിയില്ല. പ്രപഞ്ചത്തിലെ കാര്യവും ഇങ്ങനെതന്നെ. പ്രപഞ്ചസ്രഷ്ടാവിന്റെയും ഈശ്വരന്റെയും സ്ഥിരമായ ഭാവത്തെക്കുറിച്ച് അറിയാതെയാണ് ഒന്ന് ഈശ്വരൻ മറ്റൊന്ന് സാത്താൻ എന്നൊക്കെ നമ്മൾ പറയുന്നത്. ഇത്തരത്തിൽ ഒരു സംശയം ക്ലാസ്സ് മുറിയിൽ വെച്ച് ഉന്നയിച്ച സഹപാഠിയെ ഈ അടുത്ത കാലത്ത് വീണ്ടും കണ്ടുമുട്ടി. ആ സുഹൃത്ത് ഇപ്പോൾ തിരുവനന്തപുരം ദൂരദർശൻ കേന്ദ്രത്തിലെ പ്രോഗ്രാം പ്രൊഡ്യൂസറാണ്. സാന്ദർഭികമായി പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ സാറിന്റെ കാര്യവും സംഭാഷണ വിഷയമായി. കൂട്ടത്തിൽ സാറിനെ ശുണ്ഠി പിടിപ്പിക്കാൻ ചോദിച്ച ചോദ്യവും. പുള്ളിക്കാരന്റെ പ്രതികരണം ഇതായിരുന്നു, "അന്നത്തെ പ്രായത്തിൽ ആദ്ധ്യാത്മിക വിഷയത്തിൽ സാറ് പറയുന്നതൊന്നും നമുക്ക് ഉൾക്കൊള്ളാൻ കഴിയുമായിരുന്നില്ല. പിന്നീടാണ് സാറിന്റെ വാക്കുകളിൽ ഒളിഞ്ഞിരിക്കുന്ന ജ്ഞാനതലം മനസ്സിലാവുന്നത്. അറിവാരായുന്നവരുടെ മുന്നിൽ ഋഷിതുല്യനായി കഴിയുന്ന അദ്ദേഹം നമുക്കെല്ലാമെല്ലാമാണ്."

1978 - ൽ പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിൽ നിന്നും റിട്ടയർ ചെയ്യുമ്പോൾ ഞങ്ങളന്ന് ബി. എ. രണ്ടാംവർഷ വിദ്യാർത്ഥികളായിരുന്നു. കോളേജിലെ സെന്റിനറി ഹാളിൽ യൂണിവേഴ്സിറ്റി കോളേജിലെ വിദ്യാർത്ഥികളും അദ്ധ്യാപകരും ചേർന്ന് അന്നദ്ദേഹത്തിന് ഗംഭീരമായ യാത്രയയപ്പ് നല്കി. "പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ സാറിനെ സംബന്ധിച്ചിടത്തോളം അദ്ദേഹം വിവിധ കോളേജുകളിൽ ലക്ച്ചററർ, പ്രൊഫസ്സർ എന്നീ നിലകളിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. എന്നാൽ കോളേജുകളിൽ നിന്നും ലഭിച്ച ശിഷ്യസമ്പത്തിനെക്കാൾ അദ്ദേഹത്തിന് ഏറെ ശിഷ്യരുള്ളത് കോളേജിന് പുറത്ത് അദ്ദേഹം നടത്തുന്ന പ്രഭാഷണവേദികളിൽ നിന്നാണ്." യാത്രയയപ്പ് സമ്മേളനത്തിൽപങ്കെടുത്ത ഞങ്ങളുടെ മറ്റൊരദ്ധ്യാപകൻകൂടിയായ പ്രൊഫ. ഒ.എൻ.വി. സാറിന്റെ വാക്കുകളാണ് മേൽപറഞ്ഞത്. അതാണ് സത്യവും.

ഒരു പത്രപ്രവർത്തകനെന്ന നിലയ്ക്കും ഗ്രന്ഥകാരനെന്ന നിലയ്ക്കും പ്രത്യക്ഷത്തിൽ പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ സാറിന്റെ വിലപ്പെട്ട ഉപദേശങ്ങൾ പലപ്പോഴും എനിക്കുലഭിച്ചിട്ടുണ്ട്. ലൗകികതയുടെ നടുവിൽ കഴിയുകയുമ്പോഴും തന്റെ ചുമതലയിൽ വരുന്ന കർമ്മങ്ങളെ ഈശ്വരാർപ്പണമായി കരുതി നിർവ്വഹിക്കുവാൻ കഴിയുന്ന സമകാലികരായ അപൂർവ്വം കർമ്മയോഗികളിൽ ഒരാളാണ് പ്രൊഫ. ജി.ബാലകൃഷ്ണൻ നായർ. ബ്രഹ്മാവസ്ഥ കൈക്കൊള്ളുന്നതുവരെ എല്ലാറ്റിലും ഉൾക്കൊള്ളുന്ന ദ്വൈതഭാവം ഇല്ലാതാക്കാൻ, മുക്തിയുടെ പാതയെ ദീപ്തമാക്കാൻ, കർമ്മം ഊർജ്ജ്വസ്വലമാക്കിയ അദ്ദേഹത്തിന്റെ ജീവിതം ധന്യമാണ്. ധന്യാത്മാവേ, ജന്മജന്മാന്തരങ്ങളിലൂടെ ഒഴുകിവന്ന കർമ്മബന്ധങ്ങൾക്ക് മോക്ഷമേകാനും, ജിജ്ഞാസ്സുക്കളെ അതിലേയ്ക്കു നയിക്കാനും അനവരതം യത്നിക്കുന്ന അങ്ങയുടെ ശതാഭിഷേകവേളയിൽ മംഗളം - സർവ്വമംഗളങ്ങളും നേരുന്നു.



# എന്റെ ഗുരുനാഥൻ

ആർ. രാജഗോപാലവാര്യർ

സ്വന്തം വ്യക്തി ജീവിതത്തിലെന്നപോലെ തത്ത്വശാസ്ത്രം വിശദീകരിക്കുന്നതിലും ഉള്ള ലാളിത്യമാണ് എന്റെ ഗുരുനാഥന്റെ പ്രത്യേകത. അദ്ദേഹത്തിന്റെ വ്യക്തിജീവിതം ഏറ്റവും ലളിതമായരീതിയിലാണ്. വേദാന്തപണ്ഡിതന്റെ ബാഹ്യപ്രകടനങ്ങളൊന്നുമില്ല. കാഷായവസ്ത്രമോ രുദ്രാക്ഷമാലയോ ചന്ദനഭസ്മാദിലേപനങ്ങളോ മറ്റു ഭൂഷണങ്ങളോ ഒന്നും അണിയാറില്ല. എപ്പോഴും മന്ദസ്മേരത്തോടുകൂടി ശുഭ്രവസ്ത്രധാരിയായി കാണാം. ഏതൊരാൾക്കും - കൊച്ചുകുട്ടിയ്ക്കുപോലും - സമീപിക്കാം. സംശയം ചോദിക്കാം. വേദാന്തം ചർച്ച ചെയ്യാം. ആ സാന്നിദ്ധ്യംകൊണ്ടുതന്നെ നമ്മുടെ മനസ്സിലെ സംശയങ്ങൾ ദൂരീകരിക്കും. അഥവാ സംസാരിക്കുകയാണെങ്കിൽ ലളിതമായ നർമ്മഭാഷണത്തിലൂടെ സംശയത്തിനു മറുപടി പറയും.

ഭഗവദ്ഗീതയ്ക്ക് എത്രയോ വ്യാഖ്യാനങ്ങൾ നമുക്കിപ്പോൾ ലഭ്യമാണ്. പക്ഷെ ഈ ഗുരുനാഥന്റെ വ്യാഖ്യാനം പോലെ വായനക്കാർക്ക് എളുപ്പത്തിൽ മനസ്സിലാക്കാനും സൂക്ഷ്മാർത്ഥം സ്വാംശീകരിക്കാനും പറ്റിയ വേറൊരു വ്യാഖ്യാനമില്ല എന്നുതന്നെ പറയാം. ഒരു ദൃഷ്ടാന്തം ചൂണ്ടിക്കാണിക്കാം :-

അഹം സർവ്വസ്യ പ്രഭവോ മത്തഃസർവ്വം പ്രവർത്തതേ<br>ഇതിമത്വാ ഭജന്തേ മാം ബുധാ ഭാവസമന്വിതാഃ<br>(ഭഗവദ്ഗീത 10.8)

മറ്റു ഗീതാവ്യാഖ്യാനങ്ങളിലൊന്നും ഭാവസമന്വിതത്വം എന്താണെന്ന് ഇത്ര വ്യക്തമായി കാണില്ല. അനുവാചകന് ഉൾക്കൊള്ളാനും സാധനചെയ്യാനും ഏറ്റവും പ്രയോജനപ്പെടുന്നതാണത്. ഉപനിഷദ് മന്ത്രങ്ങൾക്ക് അർത്ഥവും വ്യാഖ്യാനവും നൽകുന്നതോടൊപ്പം ചില ഉപനിഷദുകൾക്ക് (ഈശാവാസ്യം, കേനം) മന്ത്രത്തോടൊപ്പം ഭാഷാ ശ്ലോകങ്ങൾ ഗുരുനാഥൻ രചിച്ചിട്ടുള്ളത് വളരെ ഹൃദ്യമാണ്.

മനുഷ്യജീവിതത്തിൽ തീവ്രമായ ദുഃഖമാണ് ആദ്ധ്യാത്മ സാധനയിലേക്ക് ഒരാളെ പ്രേരിപ്പിക്കുന്നത് എന്നുപറയാറുണ്ട്.ദുഃഖം വന്നതുകൊണ്ടുമാത്രം ആദ്ധ്യാത്മജ്ഞാനം നേടാൻ തോന്നണമെന്നുമില്ല. അതിന് അപാരമായ ഭഗവദ്കൃപയാണുവേണ്ടത്. ഈ ലേഖകന്റെ ജീവിതത്തിലും ഗുരുനാഥന്റേതു സമാനമായ ഒരു സംഭവമുണ്ടായിട്ടുണ്ട്. പ്രിയപുത്രി കൊച്ചുകുട്ടിയായിരുന്നപ്പോൾ ജീവൻ വെടിഞ്ഞ സംഭവം. ദൃഢമായ ഭക്തിയും അതനുസരിച്ചുള്ള ജ്ഞാനവും പ്രകടിപ്പിച്ചിരുന്ന ആ പുണ്യാത്മാവിന്റെ അകാല നിര്യാണം ഞങ്ങളെ ഈ ഗുരുനാഥന്റെ സന്നിധിയിൽ എത്തിച്ചു.അവിടെ ലഭിച്ച സാന്ത്വനം വേറെ എവിടെയും ലഭ്യമല്ല. നിത്യജീവിതത്തിൽ സ്വധർമ്മം അനുഷ്ഠിച്ചുകൊണ്ടുതന്നെ ജ്ഞാനസാധനയിൽ തുടരാൻ പ്രചോദനവും ശക്തിയും അവിടെനിന്നാണ് ലഭിച്ചത്.

സാധാരണ, ലോകരീത്യാ, ഇഷ്ടജനവിയോഗം അനുഭവിക്കുന്നവരെ സന്ദർശിക്കുന്നതിനും ആശ്വസിപ്പിക്കുന്നതിനും വന്നെത്തുന്ന ബന്ധുജനങ്ങളും സുഹൃത്തുക്കളും സാന്ത്വനം നൽകാൻ പ്രാപ്തരല്ല. കഴിഞ്ഞ സംഭവങ്ങളുടെ വിശദാംശങ്ങൾ ചോദിച്ച് ചർച്ച ചെയ്തുപോവുകയാണു പതിവ്. ഒരു സഹതാപവാക്കുകൂടി പറയും, അത്രമാത്രം. എന്നാൽ എന്റെ അനുഭവത്തിൽ, ഒരു മഹാത്മാവ് വന്ന് ഭഗവത്ഗീത ശിവാരവിന്ദം ഭാഷ്യം കൊണ്ടുതന്നു. ഇത് വായിക്കൂ, എന്ന് ഉപദേശിക്കുകയും ചെയ്തു. ചില ഭാഗങ്ങളൊക്കെ വായിച്ചു. തുടർന്ന് ആദ്യവസാനം വായിച്ച് ആശ്വാസം നേടി. ഈ ഗ്രന്ഥം തുറന്ന് ഏതെങ്കിലും ഒരു ശ്ലോകത്തിന്റെ വ്യാഖ്യാനം വായിച്ചാൽ മതി, നമ്മുടെ മനസ്സിൽ അപ്പോഴുള്ള വ്യാകുലതക്കും മാനസിക സംഘർഷത്തിനും ഉള്ള സാന്ത്വനം ലഭിക്കും. അതാണ് ഗുരുവിന്റെ കൃപ. ശ്രദ്ധയോടുകൂടി ഗീതാ ശ്ലോകത്തിന്റെ അർത്ഥവും വിശദീകരണവും വായിക്കുമ്പോൾ ഏതൊരാൾക്കും ഇത് എനിക്കുവേണ്ടിത്തന്നെയാണു പറയപ്പെട്ടത് എന്നാണു തോന്നുക. അത്രയ്ക്ക് സംവേദനക്ഷമമാണ് ആ വിശദീകരണം. ആത്മതത്വം സ്വയം അനുഭവിക്കുന്ന ഒരാൾക്കു

മാത്രമേ ഇങ്ങനെ സുതാര്യമായി വിശദീകരിക്കാൻ സാധിക്കൂ. ബ്രഹ്മതത്ത്വം സിദ്ധാന്തപരമായി അറിയുകമാത്രമല്ല സാക്ഷാത്കരിച്ച മഹാത്മാവുമാണ് ഗുരുനാഥൻ.

ആദ്ധ്യാത്മ സാധനയിൽ ഏർപ്പെടുന്ന ഒരു സാധകന് അനുഷ്ഠാനദശയിൽ വരുന്ന സംശയങ്ങൾക്ക് വ്യക്തമായും അസന്നിഗ്ദ്ധമായും ഉപദേശങ്ങൾ നൽകാൻ അദ്ദേഹത്തിന് എപ്പോഴും സന്തോഷമാണ്. നാമജപം, മന്ത്രജപം, പുരാണപാരായണം എന്നിങ്ങനെയുള്ള കർമ്മങ്ങൾ ചിലർക്കുപാടില്ല, ചില സമയങ്ങളിൽ പാടില്ല എന്നും മറ്റും നിലവിലുള്ള പല അന്ധവിശ്വാസങ്ങളേയും ശാസ്ത്രീയമായി വിശകലനം ചെയ്ത് പ്രമാണം ഉദ്ധരിച്ച് സംശയം ദൂരീകരിക്കുന്നതിന് ഒരു പ്രത്യേക വൈദഗ്ദ്ധ്യം തന്നെയുണ്ട് ഗുരുനാഥന്. ജാതിയുടെ പേരിലോ സ്ത്രീ പുരുഷഭേദത്തിന്റെ അടിസ്ഥാനത്തിലോ തോന്നുന്ന അധികാരിഭേദം അർത്ഥമില്ലാത്തതാണെന്ന് അദ്ദേഹം പറയാറുണ്ട്.

കർമ്മമണ്ഡലത്തിൽ വർത്തിക്കുന്നവർക്ക് ജീവിതത്തിൽ ദുഃഖം എന്നത് അനിവാര്യമാണ് . എന്നാൽ ഏതനുഭവത്തേയും സമചിത്തതയോടുകൂടി നേരിടാൻ സഹായിക്കുന്ന ഒരു കവചമാണ് തത്ത്വജ്ഞാനം എന്ന് സാർ പറയാറുണ്ട്. കല്ലും മുള്ളും നിറഞ്ഞ വഴിയിലൂടെ നടക്കുന്ന ഒരാൾക്ക് കാൽപാദം വേദനിക്കാതിരിക്കാൻ ഒരു ജോഡി ചെരുപ്പുധരിച്ചാൽ മതിയല്ലോ.

ശ്രീനാരായണ ഗുരുദേവന്റെ കൃതികൾക്ക് ബാലകൃഷ്ണൻ നായർ സാർ രചിച്ച വ്യാഖ്യാനം അതുല്യമാണ്. ഗുരുദേവന്റെ മലയാളത്തിലുള്ള പദ്യങ്ങൾപോലും വളരെ ഗഹനമായ വേദാന്തതത്വം ഉൾക്കൊള്ളുന്നവയാണല്ലോ. ഒരു സാധാരണ വായനക്കാരന് ലളിതമെന്നു തോന്നുമെങ്കിലും അവയുടെ ലക്ഷ്യാർത്ഥവും വ്യംഗ്യാർത്ഥവും മനസ്സിലാകണമെങ്കിൽ ഗുരുവിന്റെ അനുഗ്രഹം തന്നെ വേണം. അതുപോലെ തന്നെയാണ് പൂന്താനത്തിന്റെ ജ്ഞാനപ്പാനയുടെയും എഴുത്തച്ഛന്റെ ഹരിനാമ കീർത്തനത്തിന്റെയും വ്യാഖ്യാനങ്ങൾ (രണ്ടു മലയാള മാമറകൾ). ജ്ഞാനപ്പാനക്ക് വിശേഷമായി എന്ത് അർത്ഥം പറയാനാണ് എന്നു ചിലർ ചോദിക്കാറുണ്ട്. എന്നാൽ സാറിന്റെ വ്യാഖ്യാനം വായിക്കുമ്പോഴാണ് എത്ര വിശിഷ്ടമായ ജീവിതദർശനമാണ് അവയിൽ അന്തർലീനമായിരിക്കുന്നത് എന്നറിയുക.

ഈ ലേഖനമെഴുതുന്നയാളിന്റെയും കുടുംബത്തിന്റെയും ജീവിതത്തിൽ ജി. ബാലകൃഷ്ണൻ നായർ സാർ നൽകിയ വെളിച്ചവും ഊർജ്ജവും (ജ്ഞാനമാകുന്ന പ്രകാശവും സാന്ത്വനമാകുന്ന പ്രചോദനവും) അനിതരസാധരണമായ ഒരനുഗ്രഹം തന്നെയാണ്. ഗുരുനാഥന് സർവ്വേശ്വരൻ ആരോഗ്യവും ദീർഘായുസ്സും പ്രദാനം ചെയ്യട്ടെ എന്നു പ്രാർത്ഥിക്കുന്നു.ഗുരുപാദങ്ങളിൽ പ്രണാമങ്ങളോടെ സമർപ്പിക്കുന്നു.

●

# ഞങ്ങളുടെ അഭിവന്ദ്യഗുരുനാഥൻ



കെ.പി. പ്രഭാകരമേനോൻ

1965 നവംബർ മാസം 15-ാം തിയ്യതി രാവിലെയാണ് അനന്തപത്മനാഭസ്വാമിയുടെ ആസ്ഥാനമായ തിരുവനന്തപുരത്ത് ഞാനും കുടുംബവും കാലുകുത്തുന്നത്. ശ്രീ ഗുരുവായൂരപ്പന്റെ എളിയ ഭക്തന്മാരായിരുന്നു ഞങ്ങളെല്ലാം. ആദ്ധ്യാത്മിക വിഷയങ്ങളിൽ നല്ല അവഗാഹമുള്ളവരായിരുന്നു എന്റെ ഭാര്യാമാതാവും അവരുടെ അമ്മയുംമറ്റും. അതുവഴി എന്റേയും ജായയുടേയും പുരാണേതിഹാസങ്ങളിലുള്ള അറിവ് വർദ്ധിക്കുന്നതിന് ഇടയായി.

അക്കാലങ്ങളിൽ തിരുവനന്തപുരത്ത് നടന്നിരുന്ന ആദ്ധ്യാത്മിക പ്രഭാഷണങ്ങളിൽ പങ്കെടുക്കുകയെന്നത് ഞങ്ങളുടെ ഒരു ദിനചര്യയായി മാറിയിരുന്നു. അങ്ങനെയാണ് ഞങ്ങൾ ആദ്യമായി ശ്രീ. ബാലകൃഷ്ണൻ നായരുമായി ബന്ധപ്പെടുവാൻ ഇടയായത്. സമയം കിട്ടുന്നതിനനുസരിച്ച് അദ്ദേഹത്തിന്റെ പ്രഭാഷണങ്ങളിൽ ഞങ്ങൾ പങ്കെടുത്തുകൊണ്ടിരുന്നു - 1967 മുതൽക്കുതന്നെ. പിന്നേയും മൂന്നുനാലു വർഷങ്ങൾക്കുശേഷമാണ് അദ്ദേഹവുമായി കൂടുതൽ പരിചയപ്പെടുവാനും അടുക്കുവാനും സാധിച്ചത്. അദ്ദേഹത്തിന്റെ പ്രിയപത്നി സരസ്വതിയമ്മയും കുട്ടികളും മറ്റുമായി ഞാനും കുടുംബവും ബന്ധം പുലർത്തിവന്നു. പ്രഭാഷണങ്ങൾ കഴിയുന്നതും വിടാതെ കേട്ടുകൊണ്ടിരുന്നു.

തിരുവനന്തപുരം അക്ഷരശ്ലോക സമിതിയുമായി ബന്ധപ്പെടുവാനും അങ്ങിനെ പലപല മാന്യവ്യക്തികളും കവികളും, സാഹിത്യകാരന്മാരും മറ്റുമായി സ്നേഹം സ്ഥാപിക്കുവാനും സാധിച്ചു. ആ സഹവാസം എന്നിൽ ഉറങ്ങിക്കിടന്നിരുന്ന കവിത്വത്തെ ഉണർത്തുകയും ബാലകൃഷ്ണൻനായർ നടത്തിയിരുന്ന ആദ്ധ്യാത്മിക പ്രഭാഷണങ്ങളിലൂടെ ഉൾക്കൊണ്ട തത്ത്വങ്ങളെ ആധാരമാക്കി ശ്ലോകങ്ങൾ വിരചിക്കുവാൻ തുടങ്ങുകയും ചെയ്തു. എന്റെ അച്ഛൻ വരകവി കനകത്ത് പത്മനാഭമേനോനാണ്. എന്റെ അമ്മാമൻ സുപ്രസിദ്ധ ഗദ്യസാഹിത്യകാരനായിരുന്ന കുന്നത്ത് ജനാർദ്ധനമേനോനും (കണ്ണൻ ജനാർദ്ധനൻ). കവിത്വം അങ്ങിനെ പാരമ്പര്യമായി തന്നെയുള്ളതാണ്.

ബാലകൃഷ്ണൻ നായർ പാലക്കാട്ടെ വിക്ടോറിയ കോളേജിൽ ജോലിനോക്കിയിരുന്നകാലത്ത് വടക്കന്തറ എന്ന സ്ഥലത്തായിരുന്നു താമസം. കൂട്ടത്തിൽ പ്രൊഫ. ഗുപ്തൻ നായർ, പ്രൊഫ. ഏ.വി. ശങ്കരൻ മുതലായവരും ഉണ്ടായിരുന്നു. അങ്ങനെ അദ്ദേഹത്തിന് എന്റെ വന്ദ്യപിതാവും കവിയുമായിരുന്ന പത്മനാഭമേനോനുമായി പരിചയപ്പെടുവാൻ സാധിച്ചിരുന്നു എന്ന വസ്തുത പിന്നീടാണ് ഞാനറിയാൻ ഇടയായത്. ഞാൻ എഴുതിയിരുന്ന കവിതകൾ അദ്ദേഹത്തെ കാണിക്കുക പതിവായി. അങ്ങിനെ ഞങ്ങളുടെ ബന്ധം കൂടുതൽ ദൃഢതരമായി. അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾ എന്നിൽ വളരെ സ്വാധീനം ചെലുത്തുകയും, ഞാനും ഭാര്യയും അദ്ദേഹത്തെ ഗുരുവായി സ്വയം സ്വീകരിക്കുകയും ചെയ്തു. എന്റെ അച്ഛന്റെ ജന്മശതാബ്ദി തിരുവനന്തപുരം തീർത്ഥപാദമണ്ഡപത്തിൽ വെച്ച് 1980 ൽ കൊണ്ടാടിയപ്പോൾ ഞാൻ രചിച്ച "ആദ്ധ്യാത്മിക ചിന്തകൾ" എന്ന കവിതാസമാഹാരം പ്രൊഫ. ഏവി. ശങ്കരനിൽ നിന്നും അദ്ദേഹം സ്വീകരിച്ച് പ്രകാശനം ചെയ്യുവാനിടയായി.

ശാസ്തമംഗലം ശ്രീരാമകൃഷ്ണാശ്രമത്തിലും, ചെന്തിട്ട അനന്താലോഡ്ജിലും, വിവേകാനന്ദ ഇൻസ്റ്റിട്യൂട്ടിലും മറ്റും പലവിഷയങ്ങളിലുള്ള അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾ ഞങ്ങൾ തുടർന്നു കേട്ടുകൊണ്ടേയിരുന്നു. അനന്താ ലോഡ്ജിൽ 1996 ൽ എടുത്തിരുന്ന അഷ്ടാവക്ര ഗീത ശ്രവിച്ചിരുന്ന ഞാൻ അദ്ദേഹത്തിന്റെ അനുഗ്രഹാശിസ്സുകളോടെ അതിനെ മലയാളത്തിൽ തർജ്ജമ ചെയ്ത് അഷ്ടാവക്രഗീതാമൃതം എന്ന പേരിൽ ഒരു പുസ്തകം പ്രസിദ്ധീകരിച്ചു. ഈ പുസ്തകം ഗുരുവായ അദ്ദേഹത്തിനുതന്നെയാണ് ഞാൻ സമർപ്പിച്ചത്, താഴെ പറയുന്ന ശ്ലോകങ്ങളിലൂടെയാണ്.

അഷ്ടാവക്രസുഗീത -<br>
ക്കിഷ്ടത്തോടെ രചിച്ചുഭാഷ്യം ഞാൻ<br>
ശിഷ്ടന്മാരിതുവായി -<br>
ച്ചിഷ്ടം സാധിച്ചു മുക്തരാവട്ടെ.

മമഗുരുവര "ബാലകൃഷ്ണ"ധീമാ-
നരുളിയ ശാസനമെൻ ശിരസ്സിലേറ്റി
ക്ഷമയൊടുകഴിവൊത്തപോൽ രചിച്ചു-
ള്ളിതു ഗുരുപാദതലത്തിൽ വെച്ചിടുന്നേൻ.

ഗുരുവരനിതു കൈവരിച്ചു മേന്മേ-
ലരുളണമേറെയനുഗ്രഹങ്ങളെന്നിൽ
ഗുരുകൃപയൊരുവന്നു ലഭ്യമായാ
ലവനുസമം പുനരാരുഭാഗ്യശാലി ?

പിന്നീട് 1998 ൽ "ലക്ഷ്യവും മാർഗ്ഗവും" എന്നൊരു ഗദ്യപദ്യകൃതിയും അദ്ദേഹത്തിന്റെ അനുഗ്രഹ ത്തോടെ പ്രസിദ്ധീകരിച്ചിട്ടുണ്ട്. തത്ത്വമുത്തുകൾ, കനകമണിമാല, രാമായണത്തിലൂടെ, ശ്രീ പത്മ നാഭപഞ്ചദശകം, ആത്മകഥ മുതലായവ പ്രസി ദ്ധീകരിക്കുവാൻ തക്കവണ്ണം തയ്യാറാക്കിവച്ചിട്ടുമു ണ്ട്. ഇനിയും രണ്ടു പുസ്തകങ്ങൾ തയ്യാറാക്കാൻ തക്കവണ്ണം കവിതകൾ എഴുതിയിട്ടുമുണ്ട്. ഇതിന്റെ എല്ലാം പിന്നിൽ എന്റെ ഗുരുനാഥൻ ശ്രീ ബാല കൃഷ്ണൻ നായരുടേയും, ഇഷ്ടദേവനായ ശ്രീഗുരുവായൂരപ്പന്റേയും, അച്ഛനമ്മാമൻമാരു ടേയും അനുഗ്രഹം മാത്രമാണെന്ന് പൂർണ്ണമായ വിശ്വസിക്കുന്ന ഒരുവനാണ് ഞാൻ.

ഗുരുനാഥന് നാലുമക്കളാണ്. ഗോപൻ, ബാലചന്ദ്രൻ, സതി, അരവിന്ദൻ. ഒടുവിലത്തെ പുത്രൻ അരവിന്ദന്റെ അകാലമരണത്തിനുശേ ഷവും, പാലക്കാട് കൊപ്പത്തുള്ള വിജ്ഞാനരമ ണീയം എന്ന ആശ്രമത്തിലെ ബന്ധത്തിനുശേഷ വുമാണല്ലൊ അദ്ദേഹം ആദ്ധ്യാത്മിക മാർഗ്ഗത്തി ലേക്ക് തിരിഞ്ഞതും പിന്നീട് പിൻതിരിഞ്ഞ് നോക്കേണ്ട ആവശ്യമില്ലാത്ത നിലയിൽ സത്യം തെളിഞ്ഞുകിട്ടിയതും, ബ്രഹ്മനിഷ്ഠന്റെ നിലയി ലേക്ക് ഉയർന്നതും. കുറച്ചുകാലം അരവിന്ദന്റെ സ്മരണക്കായി പിറന്നാളിൽ അദ്ദേഹത്തിന്റെ വീട്ടിൽ വെച്ച് നടത്തിയിരുന്ന പൂജയിൽ ഒരിക്കൽ എനിക്കും ഭാര്യയ്ക്കും ഭജനപാടുവാനുള്ള ഭാഗ്യവുമുണ്ടായിട്ടുണ്ട്. ഇന്നത്തെ പ്രശസ്തനായ സ്വാമി ഈശ എന്ന അന്നത്തെ മോഹനനും അദ്ദേ ഹത്തിന്റെ ജ്യേഷ്ഠൻ ദേവരാജനും ആയിരുന്നു അന്ന് പൂജകൾ നടത്തിയിരുന്നത്.

1990 ജൂലൈ 22 ന് ഗുരുപത്നി സരസ്വതി യമ്മ അന്തരിച്ചപ്പോൾ ഞാനെഴുതിയ താഴെപറ യുന്ന ശ്ലോകങ്ങൾ പിന്നീട് ഗുരുനാഥന്റെ വീട്ടിൽ വെച്ച് നടന്ന സൽസംഗത്തിൽ ഞങ്ങൾ പങ്കെ ടുത്ത് വായിക്കുകയുണ്ടായി.

ഗുരുപത്നി ദിവംഗമിച്ചി, തേതാ-
ണ്ടിരുവാരങ്ങൾക്കിടന്നശേഷമിപ്പോൾ
പരിതാപനിലയ്ക്കു ശാന്തിയായെ-
ന്നുരിയാടീടുകിലില്ലതെറ്റുതെല്ലും

ശരിയായ സുബോധമറ്റപോലാ-
ന്നൊരുനാലഞ്ചദിനം കിടന്നതന്ത്യേ
ഒരു കാലു പഴുത്തു കീറിവെച്ചാ-
മുറിയെന്തോ കരിയില്ലയെന്നമട്ടായ്

ജ്വരമേറി വിടാതെ നിന്നമൂലം
പരിഹാരം പലതിന്നുമില്ലയെന്നായ്
ഗുരുവായൂപുരേശനെന്യേമേലിൽ
കരുതാനില്ലൊരു രക്ഷയെന്നുമായീ

ഒരുപാടു ഗുണങ്ങളുള്ളൊരമ്മ
യ്ക്കറിയാമീശ്വരതത്ത്വമെന്ന മൂലം
കരയാതകമേ നിനച്ചിരിക്കാം
പരമേശന്റെ പദാരവിന്ദയുഗ്മം.

"അരവിന്ദ"ഗുരുത്വമാർന്നൊ"രമ്മ"-
ക്കൊരുനാഥൻ "ഗുരുബാലകൃഷ്ണ" നാര്യൻ
ഇരുപേരൊടുമൊത്തുവാണനേട്ടം
ചെറുതാവാനിടയില്ല നിശ്ചയം താൻ

മരണം കൊണ്ടൊരു നഷ്ടവും വരാനി
ല്ലൊരുവന്നീശ്വരതത്ത്വമോർക്കുമെങ്കിൽ
ശരിയായൊരു ജീവിതം നയിച്ചും
കരകേറാം ഭവസാഗരത്തിൽ നിന്നും

നരജന്മമൊരാൾക്കു ലഭ്യമായാൽ
കരയാനുള്ളതുമല്ല, ഭക്തിയോടേ
ഗുരുവിൻ പാദമാശ്രയിച്ചു, മായാ-
തരണം ചെയ്തടയേണമന്ത്യലക്ഷ്യം

സ്ഥിരമല്ലിവിടത്തിലാരുമെന്നും
പറയും നേരമൊഴിഞ്ഞു പോയിടേണം
കരയേണ്ടതുകൊണ്ടു, ചന്ദ്രചൂഡ
ന്നരികിൽച്ചെന്നൊരു ജീവനായ് നമിക്കാം.

ഞങ്ങൾക്ക് ജീവിതത്തിൽ പലപല ഘട്ടങ്ങ ളിൽ വിഷമങ്ങൾ പലതും വന്നുചേർന്നിരുന്നു. ഈശ്വ രഭക്തന്മാർക്ക് സാധാരണ ഗതിയിൽ വന്നുചേ

രുന്നവയാണ് അതെല്ലാം. ഭൗതികമായ ഓരോകോട്ടവും ആദ്ധ്യാത്മികമായ ഓരോ നേട്ട മാണെന്ന് ഉറപ്പിക്കുവാനുള്ള സദ്ബുദ്ധി ഞങ്ങൾക്ക് ഗുരൂപദേശത്തിൽകൂടി കിട്ടിയിരുന്നതു കൊണ്ടും, ഓരോ സന്ദർഭങ്ങളിലും ഗുരുനാഥൻ നേരിൽവന്ന് ആശ്വാസം പകർന്നിരുന്നതിനാലും ഞങ്ങൾക്ക് അതെല്ലാം തരണം ചെയ്യുവാനും മന ശ്ശാന്തി നഷ്ടപ്പെടാതെ കാലംകഴിക്കുവാനും സാധിച്ചു. ഇന്നും അന്തശ്ശീതളത കളയാതെ, എന്തിന്റെ മുമ്പിലും തളരാതെ, രാഗദ്വേഷങ്ങളി ല്ലാതെ ഈശ്വര ഭജനം ചെയ്ത് ജീവിച്ചുപോരു ന്നത് അദ്ദേഹത്തിന്റെ അനുഗ്രഹം കൊണ്ടുമാത്ര മാണ്. അദ്ദേഹത്തിൽനിന്നും ഞങ്ങൾക്ക് കിട്ടിയി ട്ടുള്ള സർട്ടിഫിക്കറ്റ് എന്താണെന്ന് കേൾക്കണോ? "നിങ്ങൾ രണ്ടുപേരും എന്നിൽ നിന്നും അനു ഗ്രഹം പിടിച്ചുവാങ്ങിക്കഴിഞ്ഞു. നിങ്ങൾക്ക് കിട്ടേ ണ്ടത് കിട്ടി, നിങ്ങൾ അറിയേണ്ടത് അറിഞ്ഞു, എത്തേണ്ടിടത്ത് എത്തി." പലരോടും ഞങ്ങളെ ദൃഷ്ടാന്തമായി ചൂണ്ടിക്കാണിക്കാറുമുണ്ടത്രേ. ഗുരുവിൽ നിന്നും ഒരു ശിഷ്യന് ഇതിൽമീതേ എന്തനുഗ്രഹമാണ് കിട്ടേണ്ടത്. അതുകൊണ്ട് കൂടി യാണ് വീടിന് "സംതൃപ്തി" എന്നപേരിട്ടിരിക്കു ന്നതും. കഴിഞ്ഞ നാൽപതു വർഷക്കാലമായി ഗുരുവുമായി ബന്ധം സ്ഥാപിക്കുവാൻ സാധിച്ചി ട്ടുള്ള ഞങ്ങൾ പൂർണ്ണതൃപ്തരാണ്; ശാരീരിക അസ്വാസ്ഥ്യങ്ങൾ ധാരാളമുണ്ടെങ്കിലും. ആരും ഗുരുവിനെ അന്വേഷിച്ചു പോകേണ്ടതില്ല. കാല മാവുമ്പോൾ ഗുരു ശിഷ്യനെ അന്വേഷിച്ച് വരുമെ ന്നുള്ളതിന് ഉദാഹരണം ഞാൻ തന്നെയാണ്. അല്ലെങ്കിൽ പാലക്കാട്ട് ജനിച്ച്, കൊച്ചി, മദിരാശി, കോയമ്പത്തൂർ എന്നീ സ്ഥലങ്ങളിലെല്ലാം ജോലി ചെയ്ത്, തിരുവനന്തപുരത്ത് എത്തിപ്പെടുവാനും ശ്രീ. ബാലകൃഷ്ണൻ നായരായ ഗുരുവിനെ കണ്ടു മുട്ടാനും സാധിച്ചത് പൂർവ്വ പുണ്യ സുകൃതം കൊണ്ടല്ലെങ്കിൽ പിന്നെന്താണ്!

ഗുരുനാഥൻ പറയുംപോലെ ഈ ശരീരം ദുഃഖിപ്പിക്കുവാനുള്ളതാണ്. അത് അതിന്റെ നിയ മപ്രകാരം മുന്നോട്ടുപോയി നശിക്കും എന്ന് തീർച്ച യാണ്. ഉണ്ടായത് നശിക്കാതെ വഴിയില്ലല്ലോ. നമ്മൾ ഈ ശരീരമല്ലെന്നാണല്ലോ ഉറപ്പിക്കുവാൻ ശ്രമിക്കുന്നത്. അതുകൊണ്ട് ദുഃഖിക്കുന്നതിൽ യാതൊരർത്ഥവുമില്ല. ദുഃഖം ഒന്നിനും പരിഹാര വുമല്ല. പലപല വിഷമങ്ങളാൽ ദുഃഖിക്കുന്നവർ പലരും മനശ്ശാന്തിക്കുവേണ്ടിയാണ് സാറിന്റെ ക്ലാസ്സുകൾ കേൾക്കുവാൻ വരുന്നതെന്ന് ഓരോ രുത്തരേയും പരിചയപ്പെടുമ്പോൾ അറിയാറാകും.

സാറിന് ശരീരസുഖം കുറവാണിപ്പോൾ. നട ക്കുവാനും മറ്റും പ്രയാസമുണ്ട്. കുറച്ചുകാലമായി കൊല്ലത്തുള്ള ആയുർവേദ ഡോക്ടർ സരളയുടെ ചികിത്സയിൽ കഴിയുകയായതുകൊണ്ടും എന്റെ പത്നിക്ക് യാത്രക്കൊന്നും കഴിയാത്തതുകൊണ്ടും, എനിക്ക് അവരെവിട്ട് പോകുവാൻ സാധിക്കാത്ത തുകൊണ്ടും, കുറച്ചായി ഫോണിലൂടെയാണ് സാറുമായി ബന്ധം പുതുക്കാറുള്ളത്.

2007 ലെ പുതുവത്സരദിനത്തിൽ തന്നെ ഞങ്ങൾക്ക് വീണ്ടും ഗുരുനാഥന്റെ ദർശനം സിദ്ധി ച്ചുവെന്നുള്ളത് അത്ഭുതമായിരിക്കുന്നു. വളരെ പ്രയാസപ്പെട്ടിട്ടാണെങ്കിലും സാറ് ഞങ്ങളുടെ വീട്ടിൽവന്ന് അന്നേദിവസം ഞങ്ങളെ പൂർണ്ണ മായി വീണ്ടും അനുഗ്രഹിച്ചുവെന്നുള്ളത് ഈശ്വ രനിശ്ചയമായിരിക്കുന്നു. ഞങ്ങളുടെ ഗുരുനാഥന്റെ തൃപ്പാദങ്ങളിൽ വീണ്ടും വീണ്ടും നമസ്കരിച്ചു കൊണ്ടും, ഈ ലേഖനം ആ പൂജ്യപാദങ്ങളിൽ സമർപ്പിക്കുന്നു.



## ഗുരുസ്മരണ



"അവിടന്ന് നമ്മുടെ ആത്മാവാണ്; നമ്മുടെ ജീവനാണ്; നമ്മുടെ ഒരേയൊരു ആശ്രയമാണ്. അരുണാചലമെന്ന പാവനഗിരിയിൽ അധിവസിക്കുന്ന അത്യുന്നത ഋഷീശ്വരനാണ് അവിടന്ന്. അവിടന്ന് ഈ ഭൂവിൽ ചരിക്കുന്ന ഈശ്വരൻതന്നെ. ആത്മീയ ചൈതന്യത്തിന്റെ എവറസ്റ്റ് കൊടുമുടിയാണ്, അവിടന്ന്. സർവ്വചരാചരങ്ങളിലും പ്രകാശം ചൊരിയുന്ന ഉജ്ജ്വല സൂര്യനാണ്. അവിടന്ന് എന്റെ മാതാവും ഗുരുവും സുഹൃത്തും എന്റെ പ്രാണപ്രിയനുമാണ്.

(സ്വാമി രാമദാസ് ഭഗവാൻ ശ്രീ രമണമഹർഷിയെ ദർശിച്ച് പറഞ്ഞത്)

# സ്ഥിതപ്രജ്ഞൻ

കെ. ഹരിദാസ്



മഹത്മാക്കളെ പ്രധാനമായും രണ്ടായിതരം തിരിക്കാം- നിവൃത്തിമാർഗ്ഗത്തെ അവലംഭിച്ച്, കർമ്മത്തിന്റെ നൂലാമാലകളിൽ കുടുങ്ങാതെ, ഹിമാലയസാനുക്കൾ പോലെയുള്ള പ്രശാന്തരമണീയ പ്രദേശങ്ങൾ തേടി, അവിടെ സദാ ഭഗവൽചിന്തയിൽ കഴിഞ്ഞ് ജീവിതലക്ഷ്യമായ ആത്മസാക്ഷാൽക്കാരം നേടുന്നവർ ഒരു കൂട്ടർ. മറ്റേ കൂട്ടർ പ്രവൃത്തിമാർഗ്ഗത്തെ ആശ്രയിച്ച്, ഈശ്വരാർപ്പണമായും നിഷ്കാമമായും സ്വധർമ്മങ്ങളെല്ലാം കർമ്മയോഗപ്രകാരം "ചികീർഷ്ഠർ ലോകസംഗ്രഹം" എന്നും "സർവ്വഭൂതഹിതേ രതാഃ" എന്നുള്ള ഭഗവദ്വചനങ്ങളെ അനുഷ്ഠിച്ച് ദേഹാദികളോട് യാതൊരു ബന്ധവുമില്ലാതെ പ്രത്യഗാത്മാവായി സ്ഥിതിചെയ്യുന്ന പരമാത്മാവിനെ പ്രത്യക്ഷീകരിയ്ക്കുന്നു. അപ്രകാരം ജീവന്മുക്തത്വം നേടിയ ഒരു മഹാത്മാവാണ് ശതാഭിഷിക്തനായ പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ.

സമൂഹത്തിന്റെ നന്മയ്ക്കായി ജീവിതം ഉഴിഞ്ഞുവച്ചിരിയ്ക്കുന്ന മഹാത്മാക്കളെക്കുറിച്ച് ആചാര്യസ്വാമികൾ പാടിയിരിക്കുന്നത് ശ്രദ്ധിയ്ക്കുക.

ശാന്താ മഹാന്തോ നിവസന്തി സന്തോ
വസന്തവല്ലോകഹിതം ചരന്തഃ
തീർണാ ഃ സ്വയം ഭീമ ഭവാർണവം ജനാൻ
അഹേതുനാന്യാനപി താരയന്ത ഃ

(വിവേകചൂഡാമണി - 37)

മഹാത്മാക്കൾ പ്രശാന്തന്മാരും വസന്തഋതുവിനെപ്പോലെ എല്ലാ ജനങ്ങൾക്കും ആഹ്ളാദത്തെ പ്രദാനം ചെയ്യുന്നവരുമാണ്. സംസാരസാഗരത്തെ തരണം ചെയ്തുകഴിഞ്ഞ അവർ യാതൊരു ഫലവും ഇച്ഛിയ്ക്കാതെ അജ്ഞാനാന്ധകാരത്തിൽപെട്ടു വലയുന്ന ജനങ്ങളെ ഉദ്ധരിയ്ക്കാൻ സദാ തയ്യാറായി കാത്തുനിൽക്കുന്നു. അപ്രകരമുള്ള ഒരു മഹാത്മാവാണ് നാല് ദശാബ്ദങ്ങളോളമായി തന്റെ പ്രഭാഷണങ്ങളിലൂടെയും, പ്രസ്ഥാനത്രയത്തിന്റെ വ്യാഖ്യാനങ്ങളിലൂടെയും കേരളജനതയെ പ്രബുദ്ധരാക്കാൻ അനവരതം പ്രയത്നിച്ചുകൊണ്ടിരിയ്ക്കുന്ന ആരാദ്ധ്യനായ പ്രൊഫ. ബാലകൃഷ്ണൻ നായർ.

ഭഗവദ്ഗീത, ദശോപനിഷത്തുകൾ, ബ്രഹ്മസൂത്രം എന്നിവയുൾപ്പെട്ട പ്രസ്ഥാനത്രയം ആചാര്യസ്വാമികളുടെ ഭാഷ്യങ്ങളുടെ ചുവടുപിടിച്ചാണ് വ്യാഖ്യാനിച്ചിരിക്കുന്നതെങ്കിലും ചില സന്ദർഭങ്ങളിൽ ആചാര്യപാദങ്ങളിൽ പ്രണമിച്ചുകൊണ്ട് തന്റെ വ്യത്യസ്തമായ അഭിപ്രായപ്രകടനം നടത്താനും അദ്ദേഹം മടികാണിച്ചിട്ടില്ല.

സംസ്കൃതം വശമല്ലാത്ത കേരളീയർക്ക് വേണ്ടി തുഞ്ചത്താചാര്യന്റെ ഹരിനാമകീർത്തനവും പൂന്താനത്തിന്റെ ജ്ഞാനപ്പാനയും, ശ്രീനാരായണഗുരുദേവന്റെ അനേകം കൃതികളും ഈ ആചാര്യൻ ലളിതമായി വ്യാഖ്യാനിച്ചിരിക്കുന്നു. അതിപ്രബുദ്ധരായ ജനതയ്ക്കുവേണ്ടി യോഗവാസിഷ്ഠം, വിദ്യാരണ്യകൃതികൾ, പ്രൗഢാനുഭൂതി തുടങ്ങിയ ആചാര്യസ്വാമികളുടെ നിരവധി പ്രകരണഗ്രന്ഥങ്ങൾക്കും ഈ ഗുരുനാഥൻ വിശദമായ വ്യാഖ്യാനം രചിച്ചിട്ടുണ്ട്.

ഭക്തിയുടെ ഉത്തുംഗശൃംഗങ്ങളിൽ വിഹരിക്കുന്ന ഈ മഹാത്മാവ് തന്റെ എല്ലാ കരണങ്ങളും ഭഗവത്സേവയിൽ പ്രവർത്തിപ്പിച്ച് ഒരു ശ്രേഷ്ഠപുരുഷനായും, തദ്വാരാ ജനകോടികൾക്ക് ആദ്ധ്യാത്മിക മാർഗ്ഗത്തിൽ മുഖ്യപേരകനായും വിരാജിയ്ക്കുന്നു.

ഗീതാചാര്യവചനം ശ്രവിക്കൂ :-

മയ്യേവ മനആധത്സ്വ മയി ബുദ്ധിം നിവേശയ
നിവസിഷ്യസി മയ്യേവ അത ഊർദ്ധ്വം ന സംശയഃ

(ഗീത 12-8)

അദ്ദേഹത്തിന്റെ ബുദ്ധി ഈശ്വര സാക്ഷാൽക്കാരമെന്ന ലക്ഷ്യത്തിൽ നിന്ന് അല്പംപോലും

വസിഷ്ഠൻ തുടർന്നു : "ഈ ജഗത്ത് മുൻപോലെ തന്നെ കാണപ്പെടുന്നുണ്ട് ; ലോകവ്യാപാരങ്ങളിലൊക്കെ ഏർപ്പെടുന്നുമുണ്ട്; എങ്കിലും ജഗത്തില്ല, ചിദാകാശം മാത്രമേയുള്ളൂ. എന്നാരനുഭവിയ്ക്കുന്നുണ്ടോ അദ്ദേഹമാണ് ജീവന്മുക്തൻ. സുഖത്തിലും ദുഃഖത്തിലും മുഖത്തിലെ പ്രസന്നത ആർക്കു കൂടുതൽ തിളങ്ങുകയോ മങ്ങുകയോ ചെയ്യുന്നില്ല ; അദ്ദേഹമാണ് ജീവന്മുക്തൻ. ജനങ്ങൾ ഉണ്ടെന്ന് കരുതുന്ന വിഷയങ്ങൾ ആർക്കില്ലെന്നനുഭവപ്പെടുന്നുവോ ജനങ്ങൾ ഇല്ലെന്ന് കരുതുന്ന ബ്രഹ്മം ആർക്കുള്ളതായി ഭവിയ്ക്കുന്നുവോ അദ്ദേഹമാണ് ജീവന്മുക്തൻ. ആരുടെ ബോധാനുഭവത്തിൽ യാതൊരു കർമ്മവാസനയും അവശേഷിയ്ക്കുന്നില്ലയോ അദ്ദേഹമാണ് ജീവന്മുക്തൻ. പുറമേ രാഗദ്വേഷഭയങ്ങളൊക്കെ അഭിനയിക്കുന്നുണ്ടെങ്കിലും ആരുടെ ഹൃദയം സദാ നിർമ്മലാകാശം പോലെ കളങ്കമറ്റതായിരിക്കുന്നുവോ അദ്ദേഹമാണ് ജീവന്മുക്തൻ. ആർക്കാണോ അഹങ്കാരം ലേശം പോലുമില്ലാത്തത്, കർമ്മം ചെയ്താലും ഇല്ലെങ്കിലും ആരുടെ ബുദ്ധി കർതൃഭാവം അംഗീകരിക്കുന്നില്ലയോ അദ്ദേഹമാണ് ജീവന്മുക്തൻ. ആരുനിമിത്തം ലോകത്തിന് ഒരു വ്യാകുലതയും ഉണ്ടാകുന്നില്ലയോ അദ്ദേഹമാണ് ജീവന്മുക്തൻ. ഒരു ജീവന്മുക്തൻ ലൗകീകങ്ങളായ സന്തോഷം, സന്താപം, ഭയം എന്നിവയിൽ നിന്നും എപ്പോഴും തികച്ചും മുക്തനായിരിക്കും. പലതുണ്ടെന്ന് തോന്നുമാറ് പെരുമാറുമ്പോഴും ജീവന്മുക്തനു ദ്വൈതകല്ലോലം പൂർണ്ണമായി അടങ്ങിയിരിക്കും. ചിന്താപരനെപ്പോലെ കാണപ്പെട്ടാലും അദ്ദേഹം തികച്ചും ചിന്താരഹിതനാണ്. എവിടെ എങ്ങനെ വ്യവഹരിച്ചാലും മമത അദ്ദേഹത്തെ സ്പർശിക്കുന്നതേയില്ല ; അതുകൊണ്ട് ഒരു ജീവന്മുക്തൻ സദാ അന്തഃശീതളനായിരിക്കും.



## ജീവന്മുക്തൻ

(യോഗവാസിഷ്ഠസാരമായ **വാസിഷ്ഠസുധ**യിൽ നിന്ന്, പേജ് 80)

വ്യതിചലിക്കാതെ സ്ഥിതപ്രജ്ഞത്വം കൈവരിച്ചിരിക്കുന്നു. തന്മൂലം രാഗദ്വേഷവിമുക്തമായ ഇന്ദ്രിയങ്ങളും മനസ്സും സകലകർമ്മങ്ങളും ഈശ്വരാർപ്പണമായിത്തീർന്നിരിക്കുന്നു. നരസേവ നാരായണസേവയായും, ജനസേവ ജനാർദ്ദനസേവയായും, മാനവസേവ മാധവസേവയായും അദ്ദേഹം അനുഷ്ഠിക്കുന്നു. സർവ്വാരംഭപരിത്യാഗിയായ അദ്ദേഹം ഈശ്വരപ്രേരണക്കനുസരിച്ച് ശരീരാസ്വാസ്ഥ്യങ്ങൾ വകവെക്കാതെ ഇന്നും പ്രഭാഷണപരമ്പരകളിലൂടെ ഭക്തജനങ്ങളെ അനുഗ്രഹിക്കുന്നു. ഇപ്രകാരം സ്ഥിതപ്രജ്ഞനും, ഭക്തനുമായ അദ്ദേഹം ഗുണാതീതനും, സച്ചിദാനന്ദസ്വരൂപിയുമായ അന്തര്യാമിയിൽ ജീവന്മുക്തനായി സ്ഥിതിചെയ്യുന്നു.

ആദ്യകാലങ്ങളിൽ ഭൗതികവും ലൗകികവുമായ വിഷയങ്ങളിൽ വ്യാപരിച്ചിരുന്ന അദ്ദേഹത്തിന്റെ ഇന്ദ്രിയ മനോബുദ്ധികളെ, തന്റെ അതിഹ്രസ്വമായ ജീവിതംകൊണ്ട്, ഒരു മോഹമുദ്ഗരത്തിന്റെ പ്രഹരം കൊണ്ടെന്നപോലെ, ശിവനാമം കൊണ്ട് നിവർത്തിപ്പിച്ച്, ആദ്ധ്യാത്മിക പന്ഥാവിലേയ്ക്ക് നയിച്ച്, ഒരു മിന്നൽപ്പിണർപോലെ കടന്നുപോയ ആ അരവിന്ദഗുരുവിന്റെ പാദാരവിന്ദങ്ങളിൽ പ്രണമിച്ചുകൊണ്ട്, സർവ്വവ്യാപിയും, സർവ്വജ്ഞനും സർവ്വശക്തനുമായ ആ സർവ്വേശ്വരനോട്, അദ്ദേഹത്തിന് ആയുരാരോഗ്യസൗഖ്യം പ്രദാനം ചെയ്യാനായി നമുക്ക് പ്രാർത്ഥിക്കാം. ●

# ആചാര്യദേവൻ

പ്രൊ. ബി. ചിത്രലേഖ



ശതാഭിഷിക്തനാകുന്ന അഭിവന്ദ്യ ഗുരുനാഥന് ശിഷ്യയുടെ ശതകോടി പ്രണാമങ്ങൾ. 1960 - 62 അദ്ധ്യയന വർഷത്തിൽ യൂണിവേഴ്സിറ്റി കോളേജിലെ മലയാളം എം.എ. വിദ്യാർത്ഥിനിയായിരുന്ന കാലത്താണ് എനിക്ക് ജി. ബാലകൃഷ്ണൻ നായർ സാറിന്റെ ശിഷ്യയാകാനുള്ള ഭാഗ്യമുണ്ടായത്. ഇന്ന് തിരിഞ്ഞു നോക്കുമ്പോൾ പലകാര്യത്തിലും വിസ്മയം തോന്നിപ്പോകുന്നു. കാളിദാസന്റെ അഭിജ്ഞാനശാകുന്തളവും ബാണഭട്ടന്റെ ആത്മകഥയും സംസ്കൃതപാഠപുസ്തകങ്ങളായിരുന്നു. ക്ലാസ്സെടുക്കാൻ എത്തിയത് അല്പം കഷണ്ടി കയറിയ ശിരസ്സും, കറുത്ത ഫ്രെയിമുള്ള കണ്ണടയും, അമർത്തിപ്പിടിച്ച മുഖഭാവവുമുള്ള ഒരു ശുഭ്രവസ്ത്രധാരി. പേര് ജി. ബാലകൃഷ്ണൻ നായർ. അന്നത്തെ യൂണിവേഴ്സിറ്റി കോളേജ് പ്രശസ്തരായ കവികളുടെ ഒരു സംഗമവേദി എന്ന വിശേഷണത്തിന് അർഹമാണ്. മലയാളം, ഇംഗ്ലീഷ് വകുപ്പുകളിൽ കവികളായ ഒ.എൻ.വി. കുറുപ്പ്, തിരുനെല്ലൂർ കരുണാകരൻ, ജി. കുമാരപിള്ള, അയ്യപ്പപ്പണിക്കർ, വിഷ്ണുനാരായണൻ നമ്പൂതിരി, ശ്രീനിവാസൻ, ഹൃദയകുമാരി ഇവരൊക്കെ ഞങ്ങൾ ശിഷ്യലോകത്തിന്റെ ആരാധനാപാത്രമായിരുന്നു. പ്രൗഢപണ്ഡിതനായ കെ.എം. ഡാനിയൽ, ഓരോ വാക്കിലും നർമ്മത്തിന്റെ പൂത്തിരിത്തിളക്കമായ ആനന്ദക്കുട്ടൻ, നമ്പൂരിത്തം തുളുമ്പിയ ശങ്കരൻ നമ്പൂതിരി, കാര്യമാത്രപ്രസക്തനായ പാലാ ഗോപാലൻ നായർ, ഗൗരവക്കാരിയായ രത്നമ്മ ടീച്ചർ, എല്ലാവരേയും സ്നേഹിക്കുന്ന സുലോചന ടീച്ചർ, ഇവരെയെല്ലാം നയിക്കുന്ന വകുപ്പു മേധാവിയായ കരുങ്കുളം നരായാണ പിള്ള സാർ ഇതായിരുന്നു അന്നത്തെ മലയാളം വകുപ്പ്.

ഇത്രയും വിശദമായ വകുപ്പുവിവരണം നൽകിയതിന് ഒരു പ്രത്യേക ഉദ്ദേശമുണ്ട്. ഇവരോടൊപ്പമായിരുന്നു ജി. ബാലകൃഷ്ണൻ നായർ സാറിന്റെയും ഇരിപ്പിടം. ആനന്ദക്കുട്ടൻ സാറിന്റെ ഫലിതപ്രയോഗങ്ങൽക്ക് മേശപ്പുറത്ത് ആഞ്ഞൊരടിയോടെയുള്ള ഡാനിയൽ സാറിന്റെ ചിരിയോടൊപ്പം ഉയരുന്ന പൊട്ടിച്ചിരിയ്ക്കിടയിൽ ബാലകൃഷ്ണൻ നായർ സാറിന്റെ ചെറുപുഞ്ചിരി ഒതുങ്ങി നിൽക്കും. ഇതേ സുനിയന്ത്രിതമായ ഭാവം ക്ലാസ്സ്റൂമിലും ഞങ്ങൾ കണ്ടിരുന്നു. പഠനനിലവാരത്തിൽ ഏതാണ്ട് തുല്ല്യത പുലർത്തിയിരുന്ന ഞങ്ങളുടെ ക്ലാസ്സിൽ ആൺകുട്ടികളുടെയും പെൺകുട്ടികളുടെയും സംഖ്യയിലും തുല്ല്യതയുണ്ട്. പത്തിനു പത്ത്. മുൻ എം.എൽ.എയും. സി.പി.ഐ അനുഭാവിയുമായിരുന്ന കണിയാപുരം രാമചന്ദ്രൻ ഉൾപ്പെടെ നാലുപേർ ഇപ്പോൾ നമ്മോടൊപ്പമില്ല. ഏതു വിഷയം പഠിപ്പിച്ചാലും ആരു ക്ലാസ്സെടുത്താലും ഉറക്കെയും ചിലപ്പോൾ മെല്ലെയും കമന്റുകൾ പാസ്സാക്കുന്ന കണിയാപുരത്തിനെ അദ്ധ്യാപകൻ പിടികൂടുമോ എന്ന ഭയവും കമന്റുകൾ കേട്ട് ചിരിപൊട്ടിപ്പോകുമോ എന്ന ഭയവും ഞങ്ങളെ നിരന്തരം അലട്ടിയിരുന്നു. പക്ഷെ ബാലകൃഷ്ണൻ നായർ സാറിന്റെ ക്ലാസ്സുകൾ പ്രൗഢഗംഭീരവും നിശ്ശബ്ദസുന്ദരവും ആണ്. വിഷയം സംസ്കൃത വ്യാകരണമായാലും, ബാണഭട്ടന്റെ കഥയായലും ശാകുന്തളമായാലും സാറിന്റെ മുഖത്ത് ഒരേഭാവം, ഗംഭീരം, നിസ്സംഗം, നിർവ്വികാരം. മുമ്പിൽ തുറന്നുവെച്ചിരിക്കുന്ന പാഠപുസ്തകത്തിൽ നോക്കാറില്ല. അകലേക്കു മിഴികളൂന്നി വിശദീകരണങ്ങളും, വിവരണങ്ങളും, വിശകലനങ്ങളും, പുരോഗമിക്കും. കാളിദാസകൃതികളിലൂടെ, കവി ഹൃദയത്തിന്റെ സ്പന്ദനങ്ങൾ തൊട്ടറിഞ്ഞ് ആർഷപാരമ്പര്യത്തിന്റെ സത്ത കണ്ടറിഞ്ഞ് ഭൂമിയിൽ സ്വർഗ്ഗം കാട്ടിത്തന്ന ആ അദ്ധ്യാപന നൈപുണ്യം വിസ്മയകരംതന്നെ. കണ്വന്റെയും കശ്യപന്റെയും സർവ്വാദരണീയതയും അനസൂയാപ്രിയംവദമാരുടെ കുസൃ

സാമാന്യമായെങ്കിലും സംസ്കൃത ഭാഷാപഠനവും വേദപഠനവും നടത്തിയിട്ടുള്ള ആളുകളെ മുമ്പിൽ കണ്ടുകൊണ്ടാണ് ഭഗവത്പാദർ അക്കാലത്ത് ഭാഷ്യം രചിച്ചിട്ടുള്ളത്. അതുകൊണ്ട് ആ ഭാഷ്യം ഭാഷാന്തരപ്പെടുത്തിയാൽ ഒരു സാധാരണ മലയാളിക്കു പലയിടത്തും അർത്ഥഗ്രഹണം അതീവ ദുർഗ്രഹമായിരിക്കും. ഈ വൈഷമ്യം പരിഹരിക്കാൻ വേണ്ടിയാണ് "ശിവാരവിന്ദം" ഭാഷ്യം പ്രത്യേകം വിരചിച്ചത്. അല്പം വിദ്യാഭ്യാസമുള്ള ഏതൊരു മലയാളിക്കും സുഗ്രഹമാകത്തക്കവണ്ണം ലളിതമായ മലയാള ഭാഷയിൽ രചിക്കപ്പെട്ടതാണ് ശിവാരവിന്ദം ഭാഷ്യം. ശാസ്ത്രീയത അല്പം പോലും നഷ്ടമാകാതെ സൂക്ഷിച്ചിട്ടുണ്ട്. സംശയങ്ങൾ വരാവുന്നിടത്തൊക്കെ അവ യുക്തിപൂർവ്വം പരിഹരിക്കാൻ ശ്രമിച്ചിട്ടുണ്ട്. സത്യാനുഭവത്തിന് കഴിവുള്ളിടത്തോളം പ്രാധാന്യം നല്കിയിട്ടുണ്ട്. ആധുനിക ശാസ്ത്രവും വേദാന്തവും തമ്മിൽ ഒരു പൊരുത്തക്കേടുമില്ലെന്ന് അവിടവിടെ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. വേദാന്തം പരമസത്യാനുഭവത്തിനു സഹായിക്കുന്നതോടൊപ്പം ദൈനംദിന ജീവിതത്തെ ആർക്കും അത്യന്തം സുഖപ്രദമാക്കാമെന്നും വ്യക്തമാക്കിയിട്ടുണ്ട്. ഇതൊക്കെയാണ് ശിവാരവിന്ദം ഭാഷ്യത്തിന്റെ പ്രത്യേകതകൾ.

ഭാഷ്യകാരൻ

**(വേദാന്തദർശനം ഉപനിഷത് സ്വാദ്ധ്യായം എന്ന ഗ്രന്ഥത്തിൽ നിന്ന്)**

**ഉത്തിഷ്ഠത ജാഗ്രത**
**പ്രാപ്യവരാൻ നിബോധത**
**ക്ഷുരസ്യധാരാ നിശിതാ ദുരത്തയാ**
**ദുർഗ്ഗം പതസ്തത് കവയോ വദന്തി.**
**(കഠം 14)**

**ജ്ഞാനലാഭത്തിനായി ഉത്സാഹപൂർവ്വം എഴുന്നേൽക്കുവിൻ. അജ്ഞാനനിദ്ര വിട്ടുണരുവിൻ. ബ്രഹ്മനിഷ്ഠന്മാരായ ഉത്തമ ഗുരുക്കന്മാരെ പ്രാപിച്ച് സ്വയം പരമാത്മ സ്വരൂപമാണെന്നറിയുവിൻ : പരമാത്മ പ്രാപ്തിക്കുതകുന്ന ജ്ഞാനമാർഗ്ഗം കത്തിയുടെ മൂർച്ചയുള്ള വായ്തലപോലെയാണ്. നടന്നെത്താൻ പ്രയാസമുള്ളതാണ്. ക്ലേശഭൂയിഷ്ഠമാണെന്നു വിവേകികൾ പറയുന്നു.**

**എണീക്കൂ ഉണരൂ വേഗമന്വേഷിക്കു**
**ഗുരുത്തമം**
**വാൾ മുനയ്ക്കൊപ്പമീ മാർഗ്ഗമെന്നുരുപ്പൂ**
**വിവേകികൾ.**

**(വേദാന്തദർശനം ഉപനിഷത് സ്വാദ്ധ്യായം പുറം 228)**

തികളും ശകുന്തളയുടെ പ്രണയപാരവശ്യവും അങ്ങനെ എന്തു വിവരിച്ചാലും മുഖത്ത് യാതൊരു ഭാവഭേദവുമില്ല. അപൂർവ്വ നിമിഷത്തിൽ ചുണ്ടിന്റെ കോണിലൊരു ചെറുപുഞ്ചിരിയുടെ സ്ഫുരണം. ഞങ്ങൾക്ക് അതൊരുനല്ല ഫലിതത്തിന്റെ പൂത്തിരി പടക്കമാണ്. നവരസങ്ങളിൽ എല്ലാം ശാന്തരസത്തിൽ അടങ്ങും. ഈ സുനിയന്ത്രിതമായ ഭാവാവിഷ്കാരം ഇദ്ദേഹത്തിന്റെ ഒരു മുഖമുദ്രയാണ് ഇന്നും.

ഞങ്ങളുടെ അദ്ധ്യാപകരിൽ ഏറ്റവും കൂടുതൽ പ്രായവും അതുകൊണ്ടുള്ള പക്വതയും തികഞ്ഞ വ്യക്തി സാറുതന്നെ എന്നാണ് ഞങ്ങൾ വിശ്വസിച്ചിരുന്നത്. ഇപ്പോൾ ആലോചിക്കുമ്പോഴാണ് സാറിന്റെ അന്നത്തെ പ്രായത്തെക്കുറിച്ച് മനസ്സിലാകുന്നത്. അമ്പതിനുമേൽ തീർച്ചയായും പ്രായം കാണുമെന്ന് വിശ്വസിച്ചിരുന്ന അദ്ധ്യാപകന് അന്നു കേവലം മുപ്പത്തിഏഴു വയസ്സു മാത്രമേ ഉണ്ടായിരുന്നുള്ളൂ. പാണ്ഡിത്യവും മിതഭാഷിത്വവും അന്തർമുഖത്വവും സമന്വയിച്ച ആ ഉദാത്ത വ്യക്തിത്വം ആ പ്രായത്തിൽത്തന്നെ രൂപപ്പെട്ടുകഴിഞ്ഞു. സമാരാധ്യനായ ആ ആദ്ധ്യാത്മികാചാര്യന്റെ ബ്രഹ്മസായൂജ്യത്തിലേക്കുള്ള പ്രയാണം അന്നു തുടങ്ങി ഇന്നും തുടരുന്നു. ഭഗവത്ഗീതയും വേദാന്ത തത്വങ്ങളും ശ്രീനാരായണ ദർശനങ്ങളും വാഗ്ധാരയായി ഒഴുകിയെത്തി കേരളത്തിന്റെ ആത്മീയ പുണ്യമായി വിരാജിക്കുന്നു. ആ പുണ്യവാഹിനിയിലെ തീർത്ഥബിന്ദുക്കൾ ശിരസ്സിലേറ്റി ഞങ്ങൾ മന്ത്രിക്കുന്നു, "ആചാര്യദേവോ ഭവ".

●

# അദ്വൈതാചാര്യൻ

ലളിത സുകുമാരൻ നായർ



ജ്ഞാനസൂര്യന്റെ ഉജ്ജ്വലതേജസ്സാൽ പ്രകാശമാനമായി, അജ്ഞാനജന്യമായ ഇഹലോകദുഃഖത്തിനടിമകളായ മായാബദ്ധർക്ക് പ്രശാന്തിദായകമായി, മുമുക്ഷുക്കൾക്കും ജ്ഞാനികൾക്കും സഹജമായ നിത്യാനന്ദപ്രദായകവുമായി ശിവാരവിന്ദം എന്ന പുണ്യധാമം പരിലസിക്കുന്നു. അഭിവന്ദ്യനും ആദരണീയനുമായ ബ്രഹ്മശ്രീ പ്രൊഫസർ ജി. ബാലകൃഷ്ണൻ നായർ അവർകൾ ആണ് അതിനുള്ളിലെ ആരാദ്ധ്യദേവൻ. ശിവാരവിന്ദത്തിലേക്കുള്ള ഒരു തീർത്ഥയാത്ര സമാദരണീയനായ ആചാര്യന്റെ ബഹുമുഖ വ്യക്തിത്വത്തെ വ്യക്തമായി വെളിപ്പെടുത്തും.

അഭിവന്ദ്യനായ ആചാര്യൻ അനുകരണീയനായ ജ്ഞാനദാതാവാണ്. അദ്ദേഹത്തിന്റെ ഹൃദയത്തിൽ നിന്നും കരകവിഞ്ഞൊഴുകുന്ന അദ്വൈതമാകുന്ന ഗംഗാപ്രവാഹം നാവിൻതുമ്പിൽ എത്തുമ്പോൾ അനായാസേന ഉൾക്കൊള്ളാൻ പാകമായ അമൃതബിന്ദുക്കൾ പോലെ പരിണമിക്കുന്നു. ഗഹനമായ വേദാന്തരഹസ്യങ്ങൾ കുളിർനിലാവ് പോലെ നമ്മുടെ അജ്ഞാന നിബിഡമായ ഹൃദയത്തിന് വെളിച്ചവും ശാന്തിയും ഏകുന്നു. അത് അദ്ദേഹത്തിന്റെ ശിക്ഷണശൈലിയുടെ സവിശേഷതയാണ്.

ഒരു ദാതാവ് എപ്പോഴും ദാനശീലനാണ്. ജ്ഞാനദാതാവ് ഒരു ത്യാഗികൂടിയാണ്. സർവ്വകർമ്മഫലവും ത്യജിച്ച് ജനങ്ങളുടെ ശ്രേയസ്സിനായി അനവരതം പ്രവർത്തിക്കുന്ന ഒരു ശ്രേഷ്ഠനാണ് യഥാർത്ഥത്യാഗി. ആദരണീയനായ ആചാര്യൻ ജ്ഞാനദാനയജ്ഞമാണ് നിരന്തരം ചെയ്തുകൊണ്ടിരിക്കുന്നത്. അതിൽ അദ്ദേഹം ധന്യത കണ്ടെത്തുന്നു. വാർദ്ധക്യവും രോഗവും അദ്ദേഹത്തിന്റെ നിയോഗത്തിന് ഒരിക്കലും തടസ്സമാകുന്നില്ല. ഈ നിസ്സ്വാർത്ഥ സേവനം അന്ത്യംവരെ ആനന്ദപൂർണ്ണമായി തുടരും എന്ന് അദ്ദേഹം വ്യക്തമാക്കിയിട്ടുണ്ട്.

ആചാര്യൻ അനേകം ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾക്ക് ഗംഭീരവും ഹൃദയാവർജകവുമായ ഭാഷ്യം രചിച്ചിട്ടുണ്ട്. അവ സാധാരണ ജനങ്ങളെപ്പോലും ആത്മീയതയുടെ ആഴങ്ങളിലേക്ക് ശ്രമലേശമന്യേ നയിച്ചുകൊണ്ടുപോകുന്നു. അദ്ദേഹത്തിന്റെ മഹത്തായ പ്രബോധനങ്ങൾ സ്വാംശീകരിച്ച് പ്രബുദ്ധരായി സന്ന്യാസം സ്വീകരിച്ച ചില സുകൃതികൾ അദ്ദേഹത്തിന്റെ മഹത്വത്തെ വെളിപ്പെടുത്തുന്നു. ചിപ്പിയിൽ പതിക്കുന്ന ജലകണം മനോഹരമായ മുത്തായി മാറുന്നതുപോലെ പക്വമായ മനസ്സിനേ തത്ത്വചിന്തകൾ ഉൾക്കൊണ്ട് ജ്ഞാനനഭസ്സിന്റെ ഔന്നത്യങ്ങളിൽ മുന്നേറാൻ സാധിക്കുകയുള്ളൂ.



അദ്വൈതാചാര്യനോടൊപ്പം ശ്രീരാമകൃഷ്ണമഠത്തിലെ സന്ന്യാസിശ്രേഷ്ഠന്മാർ

സ്ഥിതപ്രജ്ഞൻ എന്ന പദത്തിന്റെ പര്യായമാണ് പൂജ്യ ആചാര്യൻ. ദ്വന്ദ്വങ്ങളെ സമഭാവനയോടെ കണ്ട്, അചലം പോലെ നിശ്ചലനായി ആഴക്കടൽ പോലെ ശാന്തനായി, നിസ്സംഗനായി, നിർവ്വികാരനായി, നിർമ്മലനായി, എന്നാൽ എപ്പോഴും

അന്യരിൽ ഒരിക്കലും ദോഷം കാണാത്ത സ്തുത്യർഹവും അപൂർവ്വവുമായ ഗുണത്തിന്റെ ഉടമയാണ് ബഹുമാന്യനായ ആചാര്യൻ. ഹംസം പാൽ മാത്രം വേർതിരിച്ചെടുത്ത് ജലാംശം ത്യജിക്കുന്നതുപോലെ അദ്ദേഹം മറ്റുള്ളവരുടെ ഗുണങ്ങളെ മാത്രം കണ്ട് മാനിക്കുകയും അവയെ പരസ്യമായി, ലോഭമില്ലാണ്ട് പ്രശംസിക്കുകയും ചെയ്യുന്നതിൽ ജാഗരൂകനാണ്. ഇത്തരത്തിലുള്ള മഹനീയ പ്രോത്സാഹനം പലരെയും സാരമായ നേട്ടങ്ങൾ കൈവരിക്കാൻ സഹായിച്ചിട്ടുണ്ട്.

ആചാര്യന്റെ ഔദ്യോഗിക ജീവിതത്തിൽ വളരെ നാൾ ഒരു മാതൃകാദ്ധ്യാപകനായി വിദ്യാദാനം ചെയ്യുകയും പല പ്രതിഭകളുടെയും ഗുരുസ്ഥാനം അലങ്കരിക്കുകയും ചെയ്തിരുന്നു. അദ്ദേഹം സഹപ്രവർത്തകർക്കും സുഹൃത്തുകൾക്കും അമൂല്യമായ ബന്ധുവാണ്. പ്രശാന്തമായ അദ്ദേഹത്തിന്റെ ഗൃഹജീവിതത്തിൽ തികച്ചും അവിചാരിതമായ ഒരു സംഭവം ഉണ്ടായത് അദ്ദേഹത്തിന്റെ ജീവിതത്തിലെ ഒരു വഴിത്തിരിവിനിടയാക്കി. ഗുണനിധിയും പുണ്യാത്മാവുമായ പ്രിയപുത്രൻ അരവിന്ദൻ ബാലനായിരിക്കുമ്പോൾ തന്നെ യാത്രയായി. വത്സല പുത്രന്റെ ഊർദ്ധ്വലോകത്തിലേക്കുള്ള യാത്ര ആചാര്യന്റെ ആദ്ധ്യാത്മികയാത്രക്ക് തുടക്കമിട്ടു. "അരവിന്ദഗുരു"വിന്റെ അവസാനനിമിഷത്തിലെ ആഹ്വാനമനുസരിച്ചാണ് അദ്ദേഹം സാക്ഷാൽ ശിവനെ അന്വേഷിച്ച് കണ്ടെത്താനുള്ള തീവ്രയത്നം ആരംഭിച്ചത്. ഈശ്വരാനുഗ്രഹത്താൽ, സ്ഥിരോത്സാഹത്തോടുകൂടിയ അദ്ദേഹത്തിന്റെ സത്യാന്വേഷണം സഫലമായി. സനാതനസത്യം സാക്ഷാത്ക്കരിക്കപ്പെട്ടു. സർവ്വം ബ്രഹ്മമയം എന്നുറച്ചു. ഇപ്പോൾ പ്രശാന്തിയിൽ ആമഗ്നനായി കുടുംബാംഗങ്ങളുമായി 'ശിവാരവിന്ദ'ത്തിൽ ബ്രഹ്മത്തിന്റെ മൂർത്തഭാവമായി കഴിയുന്നു. ബ്രഹ്മനിഷ്ഠനായ സുസ്മേരവദനനായി ശാന്തിപ്രസരണം നടത്തുന്നതാണ് അദ്ദേഹത്തിന്റെ സഹജമായ രീതി. ശാന്തി തേടി എത്തുന്ന ദുഃഖിതരുടെ തപ്തഹൃദയത്തിൽ വിവേക വൈരാഗ്യങ്ങൾ പകർന്ന് അവരുടെ പ്രക്ഷുബ്ധമനസ്സിന്റെ ഇരുണ്ട അലകളെ നിർവീര്യമാക്കാനുള്ള അപാരമായ സിദ്ധി അദ്ദേഹത്തിന്റെ കൈമുതലാണ്.

ഈ അവസരത്തിൽ അദ്ദേഹത്തിന്റെ ചിലവാക്കുകൾ ഉദ്ധരിക്കുന്നത് ഉചിതമായിരിക്കും. "പ്രപഞ്ചത്തിന്റെ ശാസ്ത്രീയസത്യം അത്യന്തം ലളിതമാണ്. അതറിയാനും അനുഭവിക്കാനും എളുപ്പം. അതറിഞ്ഞനുഭവിക്കാൻ തുടങ്ങിയാൽ ജീവിതത്തിലെ എത്ര കടുത്ത ദുഃഖവും മാറിക്കിട്ടും. ജീവിതം പൂർണ്ണധന്യത കൈവരിക്കുന്നതായി ഉറപ്പ് വരികയും ചെയ്യും.... ബ്രഹ്മം അഥവാ ബോധം, അതാണ് നിലനിൽപ്പിന്റെ ശാസ്ത്രീയ സത്യം. ബോധമുണ്ടോ പ്രപഞ്ചമുണ്ട്. ബോധമില്ലേ പ്രപഞ്ചമില്ല. അതുകൊണ്ട് പ്രപഞ്ചമായി കാണപ്പെടുന്നതെല്ലാം അതെന്തുതന്നെയായലും ബോധമാണ് അഥവാ ബ്രഹ്മമാണ്. ഈ അദ്വൈതസത്യം ഉറപ്പ് വരുംതോറും മനുഷ്യമനസ്സ് രാഗദ്വേഷദോഷങ്ങളകന്ന് നിരന്തരാനന്ദമനുഭവിച്ച് ശാന്തിയിലെത്തി ധന്യമാകും."



ലേഖിക പ്രൊഫ. ബാലകൃഷ്ണൻ നായരും മകൾ സതിയുമൊത്ത്

ആചാര്യൻ ശതാഭിഷിക്തനുമായല്ലോ. അദ്ദേഹത്തിന്റെ കുടുംബാംഗങ്ങൾക്കും ശിഷ്യഗണങ്ങൾക്കും അമൂല്യമായ ജ്ഞാനസ്രോതസ്സായി, അനുഗ്രഹപ്രാവഹമായി, സ്വസ്ഥമായി നീണാൾ വാഴട്ടെ എന്ന് ഈശ്വരനോട് പ്രാർത്ഥിക്കുന്നു.

അവസാനമായി ആചാര്യനോടുള്ള ഒരു വലിയ കടപ്പാട് രേഖപ്പെടുത്തുവാൻ ഈ അവസരം എളിമയോടെ ഉപയോഗപ്പെടുത്തട്ടെ. ഒരു ശിഷ്യയും കുടുംബസുഹൃത്തും എന്ന നിലയിൽ ഞാൻ ആചാ

ജഗത് മിഥ്യ" എന്ന് ആവർത്തിച്ചാവർത്തിച്ച് ബോദ്ധ്യപ്പെടുത്തിത്തരുന്നതിൽ അദ്ദേഹം ബദ്ധശ്രദ്ധനായിരുന്നു. ആചാര്യന്റെ അപാരകാരുണ്യത്താൽ ഒരു ചെറിയ തോതിൽ അതനുഭവിച്ചറിയാൻ കഴിഞ്ഞു എന്ന് വിനയപൂർവ്വം സ്മരിക്കുന്നു. സ്വന്തം അനുഭവങ്ങളെപ്പറ്റിയൊക്കെ എഴുതാനും പ്രസിദ്ധീകരിക്കാനുമുള്ള നിരന്തരമായ പ്രോത്സാഹനത്തിന്റെ ഫലമായി 'ഗുരുകൃപാസാഗരം' എന്ന എളിയ പുസ്തകം സംജാതമായി. ആചാര്യൻ സ്നേഹ



**ശിവഗിരി മഠാധിപതി പ്രകാശാനന്ദസ്വാമികൾ ശതാഭിഷേകാഘോഷവേദിയായ ശാസ്തമംഗലം മഹാദേവക്ഷേത്രാങ്കണത്തിൽ എത്തിയപ്പോൾ**

ര്യനെ പലപ്രാവശ്യം കാണാനും അദ്ദേഹത്തിന്റെ ഉപദേശവും സാന്ത്വനവും ഏറ്റുവാങ്ങാനുമുള്ള നിരവധി സുവർണ്ണാവസരങ്ങൾ നേടിയിട്ടുണ്ട്. കുടുംബാംഗങ്ങളുടെ ആകസ്മികവും ദുഃഖപൂർണ്ണവുമായ വേർപാടിനെത്തുടർന്ന് തീവ്രദുഃഖവും പേറികൊണ്ട് ആചാര്യസന്നിധിയിലെത്തുമ്പോൾ അദ്ദേഹത്തിന്റെ സ്നേഹപൂർവ്വമുള്ള സാന്ത്വനവും അമൃതനിഷ്യന്ദികളായ വാക്കുകളും എന്നെ ജ്ഞാനഭക്തി സാന്ദ്രമായ തലങ്ങളിലേക്ക് ആനയിച്ചിരുന്നു. "ബ്രഹ്മസത്യം,

പൂർവ്വം സമ്മാനിച്ച അവതാരിക മാത്രമാണ്, ആ പുസ്തകത്തിന്റെ അലങ്കാരം. എന്റെ ഗുരുസ്ഥാനമായ ശ്രീസ്വയം പ്രകാശ ആശ്രമത്തിലെ സദ്ഗുരുപരമ്പരയും ബ്രഹ്മശ്രീ ബാലകൃഷ്ണൻ നായർ സാറും വേറെ ചില സന്ന്യാസിശ്രേഷ്ഠന്മാരുമാണ് ഈയുള്ളവളുടെ നിലനില്പിന്നാധാരം. ആചാര്യന്റെ ആയുരാരോഗ്യത്തിനായി പ്രാർത്ഥിച്ചുകൊണ്ട്, അദ്ദേഹത്തിന്റെ അനുഗ്രഹത്തിനായി യാചിച്ചുകൊണ്ട്, ഗുരുപാദങ്ങളിൽ വിനയപൂർവ്വം നമസ്കരിക്കുന്നു.

# ഗുരുകൃപാസാഗരം

രാജീവ് ഇരിങ്ങാലക്കുട



കൈരളിയുടെ കവികളിൽ വലിയ ഉണ്ണിയായിരുന്ന കുഞ്ഞുണ്ണി മാഷുടെ മൊഴിയിൽ, കല്ലായിക്കടവത്തിനടുത്തുള്ള രാജപാത, അതുകടന്നുചെന്നാൽ ആശ്രമമായി. അവിടേക്ക് പലപ്പോഴായി പോയിട്ടുണ്ട്. വചനാമൃത പരിഭാഷകൻ ഏറെക്കാലം അവിടെയായിരുന്നല്ലൊ. അങ്ങനെയിരിക്കെ ഒരിക്കൽക്കൂടിയുള്ള സന്ദർശനം. സായന്തനസമയം. ഗുപ്തൻ നായർ സാറിന്റെ ഭാഷയിൽ, "കല്ക്കണ്ടത്തിന്റെ മാധുര്യവും കാട്ടുതേനിന്റെ ഔഷധവീര്യവു"മുള്ള വചനാമൃതത്തിന്റെ സന്ദേശവാഹകൻ പതിവിന് വ്യത്യസ്തനായി കിടക്കുകയാണ്. എങ്കിലും അദ്ദേഹം പറഞ്ഞു,"തിരുവനന്തപുരത്തു പോയി വന്നതിന്റെ ക്ഷീണം. അവിടെ പോയി മൂന്ന് സുഹൃത്തുക്കളെ കണ്ടുവന്നു". പ്രൊഫ. എസ്. ഗുപ്തൻ നായർ, ഡോ. ആർ. കേശവൻ നായർ, പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ ഇവരായിരുന്നു ആ സുഹൃത്തുക്കൾ. ശ്രീമത് സിദ്ധിനാഥാനന്ദ സ്വാമികളോടൊപ്പം അദ്ദേഹത്തിന്റെ ആദ്യത്തെ രണ്ടു സുഹൃത്തുക്കളും യശശരീരരായി.

സിദ്ധിനാഥാനന്ദസ്വാമികളുടെ സമാധിക്കുശേഷം ആ മഹാത്മാവിന്റെ സ്മരണാർത്ഥം, ആദ്ധ്യാത്മിക സാഹിത്യ പ്രചാരണത്തിൽ ശ്രദ്ധേയമായ സംഭാവന ചെയ്യുന്നവരെ ആദരിക്കുവാനായി ഒരു പുരസ്കാരം സംഘടിപ്പിക്കുവാനുള്ള ശ്രമങ്ങൾ ആരംഭിച്ചപ്പോഴേ അങ്ങനെയൊരു പുരസ്കാരത്തിന് എന്തുകൊണ്ടും അർഹൻ പ്രൊഫ. ജി. ബാലകൃഷ്ണൻ നായരാണെന്ന് പലരും അഭിപ്രായപ്പെട്ടിരുന്നു. ബാലകൃഷ്ണൻ നായർ സാർ പുരസ്കാരം സ്വീകരിക്കുവാൻ വിമുഖത കാണിക്കുമോയെന്ന ആശങ്കയും അതിനേക്കാൾ ഉപരി സ്വീകരിക്കുമെങ്കിൽ തിരുവനന്തപുരത്തുവെച്ച് പുരസ്കാരസമ്മേളനം സംഘടിപ്പിക്കുവാനുള്ള സ്മൃതി സമിതിയുടെ അന്നത്തെ അവസരത്തിലുണ്ടായ പരിമിതികളുമെല്ലാം സിദ്ധിനാഥാനന്ദ സ്മാരക പ്രഥമ പുരസ്കാരത്തെ വഴിമാറ്റിയൊഴുക്കി എന്നതാണ് വാസ്തവം.

ആത്മീയതയിൽ ആകസ്മികതക്കൊട്ടും സ്ഥാനമില്ലല്ലൊ. സിദ്ധിനാഥാനന്ദ സ്വാമികളുടെ തിരുവനന്തപുരത്തെ മൂന്ന് സുഹൃത്തുക്കളിൽ മൂന്നാമത്തെ ആൾക്ക് മൂന്നാമത് സിദ്ധിനാഥാനന്ദ പുരസ്കാരം പ്രഖ്യാപിക്കുന്നു. ആ സമയത്ത് ആഗതമായ സ്മരണകൾ, ആ സുവർണ്ണ സ്മരണകളെല്ലാം വെളിവാക്കുന്നത്, തിരക്കഥയെല്ലാം എന്നോ തയ്യാറാക്കി കഴിഞ്ഞിരുന്നുവെന്നതാണ്.

ഏറെക്കാലം കുഞ്ഞുണ്ണിമാഷ് താമസിച്ചിരുന്ന കോഴിക്കോട്ടെ രാമകൃഷ്ണ മിഷൻ സേവാശ്രമത്തിലെ മുറി. വായനക്കും എഴുത്തിനും ഹരിതാഭമായ അന്തരീക്ഷമൊരുക്കുന്ന മുറി. ആ മുറിയിലിരുന്ന്, ശ്രീരാമകൃഷ്ണപരമഹംസരുടെ ഗൃഹസ്ഥശിഷ്യനായ പൂർണ്ണചന്ദ്ര ഘോഷിന്റെ ജീവചരിത്രം വായിച്ചുകൊണ്ടിരിക്കുമ്പോൾ, വാതിലിലൊരു മുട്ട്. വാതിൽ തുറന്നപ്പോൾ കയ്യിലേക്കൊരു കവർ വന്നു വീണു. തുറന്നുനോക്കിയപ്പോൾ കൊളത്തൂർ സ്വയം പ്രകാശ ആശ്രമത്തിൽ താമസിക്കുന്ന ജെ. ലളിത എഴുതിയ "ഗുരുകൃപാസാഗരം" എന്ന കൃതി. കൃതിയോടൊപ്പം ഒരു കത്തും.

സ്വയം പ്രകാശ യോഗിനിയമ്മ വളരെ സുപരിചിതമായ പേരാണ്. സിദ്ധിനാഥാനന്ദ സ്വാമികളുടെ പേരിലുള്ള പ്രഥമ പുരസ്കാരത്തിന് അർഹനായ ശ്രീമത് പരമേശ്വരാനന്ദ സരസ്വതി സ്വാമികൾ പലപ്പോഴും പരാമർശിച്ചിട്ടുള്ള പേരാണിത്. അദ്ദേഹം പൂർവ്വാശ്രമത്തിൽ സാധുശീലൻ പരമേശ്വരൻപിള്ള എന്നാണല്ലൊ അറിയപ്പെട്ടിരുന്നത്. അദ്ദേഹത്തിന് "സാധുശീലൻ" എന്ന നാമം നല്കിയത് സ്വയം പ്രകാശ യോഗിനിയമ്മയാണ്. ആ അമ്മയുടെ ആശ്രമത്തിൽ നിന്ന് ഒരു കൃതിയും അതോടൊപ്പം കത്തും. കൃതി ഒന്നു മറിച്ചുനോക്കി, അത്രമാത്രം. കത്തോ - പല തവണ വായിച്ചു. പിന്നെ മറുപടി എഴുതുവാൻ വൈകിയില്ല.

പരമേശ്വരാനന്ദസരസ്വതി സ്വാമികളുടെ ശതാഭിഷേകത്തോടനുബന്ധിച്ച് പ്രസിദ്ധീകരിക്കുവാനായി അദ്ദേഹത്തിന്റെ ജീവചരിത്രം "ഒരു കർമ്മയോഗിയുടെ സന്ന്യാസപർവ്വം" എന്നപേരിൽ തയ്യാറാക്കിക്കൊണ്ടിരുന്ന അവസരത്തിൽ സ്വയംപ്രകാശ

ആശ്രമം സന്ദർശിക്കണമെന്ന് വിചാരിച്ചിരുന്നതാണ്. കഴിഞ്ഞില്ല. "കേരളത്തിലെ ആശ്രമങ്ങൾ" എന്ന പുസ്തകം വിപുലമായി തയ്യാറാക്കണമെന്നുള്ള ആഗ്രഹവുമായി മുന്നൂറോളം ആശ്രമങ്ങൾ സന്ദർശിച്ചിട്ടും സ്വയംപ്രകാശ ആശ്രമം സന്ദർശിക്കുവാൻ കഴിഞ്ഞില്ല. "ഗുരുകൃപാസാഗര" ത്തിലൂടെ അങ്ങനെ ഒടുവിൽ സ്വയംപ്രകാശ ആശ്രമത്തിലുമെത്തി. അപ്പോഴാണ് അറിയുന്നത്, ഈശ്വരകൃപ ദ്വൈമാസികയിലും മറ്റും എഴുതുന്ന ലളിത സുകുമാരൻ നായരും, ജെ. ലളിതയും ഒരാളാണെന്ന്. "ഒന്നായ നിന്നെയിഹ രണ്ടെന്നു കണ്ടളവിലുണ്ടായൊരിണ്ടൽ ബത മിണ്ടാവതല്ല". അതു മാത്രമല്ല, മറ്റു പലതും അറിഞ്ഞു. അല്ലെങ്കിൽ അറിയിച്ചു. അതിനിടയിൽ മറ്റൊരറിവും. പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ സാറിന്റെ ശതാഭിഷേകം വരുന്ന ഫെബ്രുവരിയിലാണ്. അന്നേ മനസ്സിൽ കുറിച്ചിട്ടു. ഇപ്പോൾ ഓർക്കുമ്പോഴെല്ലാം ഗുരുകൃപാസാഗരം തന്നെ.

സ്വയംപ്രകാശ ആശ്രമത്തിലെ രണ്ടാമത്തെ സന്ദർശനത്തിനുശേഷം നേരെ "ഗുരുകൃപാസാഗര" ത്തിന്റെ അവതാരികകാരന്റെ "ശിവാരവിന്ദ"ത്തിലേയ്ക്ക് പോയി. ലളിതടീച്ചർ എന്തൊക്കെയോ പറഞ്ഞിട്ടുണ്ട്. വടക്കാഞ്ചേരി വ്യാസ കോളേജിലെ ലക്ചററും എഴുത്തുകാരനുമാണെന്നും മറ്റും. പക്ഷേ അതെല്ലാം കഴിഞ്ഞകാലം. അതെന്നോ കൊഴിഞ്ഞുപോയി. ഇപ്പോൾ കേവലമൊരു ചരരാശിക്കാരൻ. ആയതുകൊണ്ട് പറഞ്ഞ സമയവും കഴിഞ്ഞ് ഏറെ കഴിഞ്ഞാണ് "ശിവാരവിന്ദ"ത്തിലെത്തിയത്. ഗുരുനാഥൻ കാത്തിരിക്കുകയാണ്. കുശലങ്ങളെല്ലാം കഴിഞ്ഞപ്പോൾ തന്നെ ഗുരുനാഥന് അസുഖം മനസ്സിലായി. "അപ്പോൾ വേദാന്തത്തിന്റെ തിയറിയെക്കുറിച്ച് സംശയമില്ല. പ്രാക്ടീസിനെക്കുറിച്ചാണ് ഒരു രൂപം ഉണ്ടാകേണ്ടത്, അല്ലേ ?".

"ശിവാരവിന്ദ"ത്തിൽ നിന്നും തിരിച്ചപ്പോൾ ത്തന്നെ ചിലതെല്ലാം മനസ്സിൽ രൂപപ്പെടുത്തി കഴിഞ്ഞിരുന്നു. "ഗുരുകൃപാസാഗര"ത്തിലൂടെ അങ്ങനെ "ഗുരുപൂജ"യിലെത്തി. "ഗുരുപൂജ"യുടെ സാക്ഷാത്ക്കാരത്തിനായി ഒരു സംയോജകനായി സഞ്ചരിക്കവേ ബാലകൃഷ്ണൻ നായർ സാറിന്റെ ഒട്ടേറെ ശിഷ്യരേയും ആരാധകരേയും നേരിട്ടുകണ്ട് പരിചയപ്പെടുവാനായി. ഈ പരിചയങ്ങളെല്ലാം തിരിച്ചറിവേകുന്നവയായിരുന്നു. ഇന്ന് ഗുരുക്കന്മാർക്കൊട്ടും ക്ഷാമമില്ല. ശിഷ്യരെ തിരക്കി ഇറങ്ങിയിരിക്കുകയാണ് ഒട്ടുമിക്കവരും. എന്നിട്ടും ലക്ഷണമൊത്ത ശിഷ്യർ വിരളം തന്നെ.

ഗുരുശിഷ്യ ബന്ധത്തെപ്പോലും ഉദാരവൽക്കരിച്ചുകൊണ്ടിരിക്കുന്ന ഈ കാലത്ത്, കലിയായ ഈ കാലത്ത്, ഇവിടെ ഇതാ ഒരു ഗുരുനാഥൻ. അദ്ദേഹമൊരിക്കലും താൻ ഗുരുവാണെന്ന് അവകാശപ്പെടുന്നില്ല. പക്ഷേ അദ്ദേഹം തങ്ങളുടെ ഗുരുവാണെന്ന് അഭിമാനത്തോടെ അവകാശപ്പെടുന്ന ഒട്ടേറെ ശിഷ്യഗണങ്ങളുണ്ട്. സ്വയം ശുദ്ധീകരിക്കപ്പെടുവാൻ ഗുരുനാഥന്റെ ജ്ഞാനസരണി പിൻതുടരുന്നവർ. വാക്കിന്റെ വേദാന്തപഥമായിത്തീർന്ന ഗുരുനാഥനെ പോലെ രാഗദ്വേഷാദി സങ്കുചിത തത്വങ്ങൾ തീണ്ടാത്ത നിസ്സംഗവും നിസ്തുലവുമായ ബൗദ്ധിക യത്നത്തിന്റെ മഹിത പൈതൃകം പിൻതുടരുന്നവർ. വേദാന്തം മതത്തിനുപരിയായി ശാസ്ത്രമാണെന്ന് സ്വാനുഭവത്തിലൂടെ ആർജ്ജിതമായ വിജ്ഞാനം നേടി സർവ്വസമ്മതനായിത്തീർന്ന ഒരു സഫലജീവിതത്തെ ആദരിക്കുന്നവരും ആരാധിക്കുന്നവരുമായ ഒട്ടേറെ പേർ.

ജ്ഞാനസാധനയുടെ ഏകദേശം അഞ്ചുപതിറ്റാണ്ടുകളാകുമ്പോൾ അഭയവും ആത്മധൈര്യവും അത്മവിശ്വാസവും അരുളുന്ന വേദാന്ത സന്ദേശം സ്വജീവിതത്തിൽ ആചരിക്കുന്നതോടൊപ്പം, കൃതികളിലൂടെയും പ്രഭാഷണങ്ങളിലൂടെയും പ്രചരിപ്പിക്കുവാനും ഗുരുനാഥന് കഴിഞ്ഞിരിക്കുന്നു. ലൗകിക ജീവിതാഘാതങ്ങളിൽ നിന്നും ഒട്ടേറെപ്പേരെ കരകയറ്റി ആത്മീയാനന്ദത്തിന്റെ പാതയിലൂടെ ചരിക്കുവാൻ മാർഗ്ഗദർശനം നല്കിയ മഹാത്മാവാണ് മൂന്നാമത് സിദ്ധിനാഥാനന്ദ പുരസ്കാരത്തിന് അർഹനായ ഗുരുനാഥൻ. "ഗുരുകൃപാസാഗരം" എന്ന കൃതിതന്നെ അതിനുള്ള ഉത്തമ ദൃഷ്ടാന്തം. ഒരു ഗുരുവിന്റെ മഹത്വത്തെ മാറ്റുരക്കുന്ന ഉരകല്ലുകളായി ശിഷ്യരെ കാണാമല്ലൊ. വിവേകാനന്ദൻ എന്ന ശിഷ്യനിലൂടെയാണ് ലോകം ശ്രീരാമകൃഷ്ണപരമഹംസനെന്ന മഹാത്മാവിനെ ഏറെക്കുറെ മനസ്സിലാക്കിയത്. "ഗുരുപൂജ"ക്ക് പിന്നിലും ഈ "ഗുരുകൃപാസാഗരം" തന്നെയെന്ന് പറയേണ്ടിയിരിക്കുന്നു.

> യതിവര്യനെൻ ഗുരു സതതം
> കൃതികൾ പുകഴ്ത്തും മഹാൻ സദാനന്ദൻ
> മതിയിൽ വിളങ്ങുക, തൽപദ-
> മതിലികൃതിയെ സമർപ്പണം ചെയ്തേൻ.

കവിതിലകൻ വരവൂർ ശാമുമേനോൻ എഴുതിയ "ജ്ഞാനവാസിഷ്ഠം - കേരളഭാഷാഗാനം" എന്ന കൃതിയിലെ സമർപ്പണത്തിനോട് കടപ്പാട്; അതിലേറെ ആദ്യകൂടിക്കാഴ്ചയിൽതന്നെ "വാസിഷ്ഠസുധ" വായിക്കാൻ നിർദ്ദേശിച്ച ഗുരുനാഥനോടും, അവിടേയ്ക്കെത്തുവാൻ നിമിത്തമായിത്തീർന്ന ഗുരുകൃപാസാഗരമായ അമ്മയോടും.

# നമോവാകം

"ഗുരുപൂജ"- ഈ വരമൊഴിക്കു പിന്നിൽ ഒരു പിൻമൊഴി ആവശ്യമായിരിക്കുന്നു.

ആപൂജ്യായത്ര പൂജ്യന്തേ
പൂജ്യാനാം ച നിരാദരഃ
ത്രിതി തത്ര പ്രവിശന്തി
ദുർഭിക്ഷം മരണം ഭയം

ഭർതൃഹരി

(ഏതൊരു ജനത പൂജാർഹരല്ലാത്തവരെ പൂജിക്കുകയും
അർഹതയുള്ളവരെ ആദരിക്കാതിരിക്കുകയും ചെയ്യുന്നുവോ
ആ ജനത ദാരിദ്ര്യവും മരണവും ഭയവും അനുഭവിക്കുന്നു.)

ആർഷസാഹിത്യമാകുന്ന മഹാരണ്യത്തിന്റെ സമഗ്രശോഭ നല്കുന്ന വേദാന്ത സാഹിത്യസമ്പത്ത് കാലോചിതമായി വ്യാഖ്യാനിച്ച് നമുക്ക് നല്കിയ ഗുരുനാഥനാണ് പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ. വേദാന്തചിന്തയാകുന്ന വനഗർഭത്തിലൂടെ ഒഴുകി നീങ്ങുന്ന കാട്ടാറാണ് അദ്ദേഹം. എന്നാൽ ആ ആത്മീയാറിലിറങ്ങി നീരാടുന്നതുപോയിട്ട്, അതിന്റെയരികത്തെത്തുവാൻപോലും എത്രപേർ ശ്രമിച്ചിട്ടുണ്ട്? സംശയത്തിന്റെ നിഴലുകൾ ഈ സ്മരണികയിലേക്കും വീഴാം. കാലം ഈ വിടവ് നികത്തുമെന്ന് നമുക്ക് പ്രാർത്ഥിക്കാം.

ദ്വൈതങ്ങളെ അതിജീവിച്ച് അദ്വൈതിയായി ത്തീർന്ന ഗുരുനാഥൻ. അദ്ദേഹം ലൗകിക വേദനകളിൽ പ്പെട്ടുഴലുന്ന എത്രയോ പേരെ അദ്വൈതാമൃതത്തിലേക്ക് ആനയിച്ചിരിക്കുന്നു. സ്വാതികവിശുദ്ധിയാർന്ന മനസ്സിൽനിന്നും പ്രവഹിക്കുന്ന ആ സാരസ്വതധാരയിൽ നിത്യം നീരാടുവാനായി കൊതിക്കുന്നവർ, അവരുടെ അനുഭവങ്ങൾ പങ്കുവെച്ചു.

അപൂർവ്വ സുന്ദരങ്ങളും അനന്യലബ്ധങ്ങളുമാണ് ഗുരുപൂജയിലെ സ്മരണകളെന്ന് അവകാശപ്പെടുന്നില്ല. അവയെല്ലാം സ്മരണീയ വ്യക്തിത്വത്തിന്റെ ഔന്നത്യത്തെ പൂർണ്ണമായും പ്രകാശിപ്പിക്കത്തക്കതാണെന്നുള്ള ഔദ്ധത്യവുമില്ല. ഇവിടം വേദാന്തചിന്തയുടെ യജ്ഞധൂമവും മന്ത്രഘോഷവും കൊണ്ടു നിറഞ്ഞ അന്തരീക്ഷമുളവായെന്നും കരുതുന്നില്ല. ബുദ്ധിപരമായ സാമർത്ഥ്യത്തേക്കാളുപരി ഹൃദയത്തിന്റെ പ്രാണസ്പന്ദനത്തിനാണ് ഇവിടെ പ്രാധാന്യം കൊടുത്തിരിക്കുന്നത്.

ജീവിതമാകുന്ന യജ്ഞത്തിന്റെ സമാപനത്തിൽ സ്ഥിതപ്രജ്ഞനായി കഴിയുന്ന ഗുരുനാഥൻ. ആ ഗുരുനാഥന്റെ ശിഷ്യയും ആരാധികയുമൊക്കെയായ ഒരമ്മ ആരംഭിച്ച സംരംഭം സമ്പൂർണ്ണമാക്കുവാൻ സുമനസ്സുകൾ ഒരുമിച്ചുകൂടി. 2007 ഫെബ്രുവരി 5 ന് ശാസ്തമംഗലം മഹാദേവക്ഷേത്രത്തിൽ വെച്ച് നടന്ന ശതാഭിഷേകാഘോഷങ്ങൾക്കിടയിലാണ് പ്രൊഫ. ജി. ബാലകൃഷ്ണൻ നായർക്ക് സിദ്ധിനാഥാനന്ദ പുരസ്കാരം പ്രഖ്യാപിച്ചത്. 2007 മാർച്ച് 11 ന് പുരസ്കാര സമർപ്പണം സമംഗളം നടക്കുകയുണ്ടായി. ഈ ചുരുങ്ങിയ കാലയളവിനുള്ളിൽ പുരസ്ക്കാര സമർപ്പണത്തോടൊപ്പം"ഗുരുപൂജ" യുടെ പ്രകാശനവുമെല്ലാം ഭംഗിയായി നടന്നത് ഈ അമ്മയുടെ നിശബ്ദമായ പ്രവർത്തനങ്ങളും അതിനേക്കാളുപരി തീവ്രമായ പ്രാർത്ഥനയും കൊണ്ടാണ്.അനലംകൃതമായ ആത്മീയത ഇവിടെ ദർശിക്കാം. ഗുരുനാഥന്മാർക്കും അവരുടെ ആദർശങ്ങൾക്കു വേണ്ടി ഇവ്വിധം ആത്മബലി നല്കുവാൻ കെല്പുള്ളോർ എത്രപേരുണ്ട്? ആഡംബരവസ്ത്രത്തിനു മേൽ ഇസ്തിരിയിട്ട ഉത്തരീയം പോലെ ആത്മീയതയെ മാറ്റുന്നവരുടെ ഇടയിൽ, അതൊരു വ്രതവും ഒരു ഉപാസനയും ഒരു സാധനയും ഒരു ജീവിതരീതിയുമായി മാറ്റുന്നവർ അപൂർവ്വമാണ്.

ഗുരുനാഥന്റെ ജ്ഞാനസരണി, ഇനിയും വേണ്ടത്ര ഉൽഖനനം നടത്തിയിട്ടില്ലാത്ത രത്നഖനി പോലെ കിടക്കുകയാണ്. ഉജ്ജ്വലദീപ്തവും അത്യന്തവിസ്തൃതവുമായ അതിലേക്ക് പ്രവേശിച്ച് ആത്മീയതയുടെ ആന്തരസൗന്ദര്യം ആസ്വാദ്യകരമാക്കുവാൻ ഗുരുപൂജ സഹായകമാകുമെങ്കിൽ അതിന്റെ പിന്നിൽ പ്രവർത്തിച്ചവർക്കെല്ലാം അളവറ്റ ആനന്ദത്തിന് വകയുണ്ട്. ഭാരതത്തിന്റെ പൂർവ്വകാല മഹാത്മ്യം മണ്ണടിഞ്ഞു മാഞ്ഞുകഴിഞ്ഞിട്ടില്ല. അതിന്റെ ആന്തര ആത്മീയ ചൈതന്യം മഹാത്മാക്കളിലൂടെ പ്രവഹിച്ചുകൊണ്ടിരിക്കുന്നു. സജീവമായി നിലനില്ക്കേണ്ടതാണ് ഈ സുവർണ്ണ സ്മരണ. ജ്വലിപ്പിക്കുന്ന ഈ തീവ്രയത്നത്തിലേക്കുള്ള തുടക്കമാകട്ടെ ഗുരുപൂജ. എന്ന് സർവ്വേശ്വരനോട് പ്രാർത്ഥിച്ചുകൊള്ളുന്നു.

**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**



# സ്വാമി സിദ്ധിനാഥാനന്ദ സ്മാരക പുരസ്കാരം

## മംഗള പത്രം



സാഹിത്യകുലപതിയും സാധനയിലൂടെ സിദ്ധി കൈവരിച്ച സന്ന്യാസിശ്രേഷ്ഠനുമായിരുന്നു, ശ്രീമദ് സിദ്ധിനാഥാനന്ദ സ്വാമികൾ. സ്വാമികളുടെ നാമധേയത്തിൽ ഏർപ്പെടുത്തിയ മൂന്നാമത് സിദ്ധിനാഥാനന്ദ പുരസ്കാരം ബ്രഹ്മനിഷ്ഠനായ പ്രൊഫ. ജി. ബാലകൃഷ്ണൻ നായർക്ക് സമർപ്പിക്കുന്നു. കുടിൽ മുതൽ കൊട്ടാരം വരെ വേദാന്ത സന്ദേശം എത്തിക്കുവാൻ ആഹ്വാനംചെയ്ത വിശ്വവന്ദ്യനായ വിവേകാനന്ദസ്വാമികളുടെ ആദർശം പ്രായോഗികമാക്കിയ ധന്യാത്മാവാണ് ഇദ്ദേഹം. അദ്വൈത വേദാന്തം സ്വാനുഭവത്തിൽ ആവിഷ്കരിക്കുകയും സാഹിത്യ സപര്യയിലൂടെ പ്രചരിപ്പിക്കുകയും ചെയ്ത ഈ മഹാത്മാവിന് സിദ്ധിനാഥാനന്ദ പുരസ്കാരം നൽകുവാൻ ഡോ: പി. അച്യുതൻ അദ്ധ്യക്ഷനും, ഡോ: പി.വി. കൃഷ്ണൻ നായർ, രാജീവ് ഇരിങ്ങാലക്കുട തുടങ്ങിയവർ അംഗങ്ങളുമായുള്ള പുരസ്കാര നിർണ്ണയ സമിതി ഏകകണ്ഠമായാണ് തീരുമാനിച്ചത്. ശ്രീരാമകൃഷ്ണ പരമഹംസരുടെയും ആ യുഗപുരുഷന്റെ സന്ദേശ വാഹകനായിരുന്ന ശ്രീമദ് സിദ്ധിനാഥാനന്ദ സ്വാമികളുടെയും ചിത്രങ്ങൾ ആലേഖനം ചെയ്ത മംഗളപത്രവും, ശില്പവും, പൊന്നാടയും, 'ഗുരുപൂജ' എന്ന സ്മരണികയും അടങ്ങുന്ന പുരസ്കാരം 2007 മാർച്ച് 11 ന് തിരുവനന്തപുരം അനന്ത തിയോസഫിക്കൽ സൊസൈറ്റി ഹാളിൽ വെച്ച് കൂടിയ സമ്മേളനത്തിൽ ശ്രീമദ് ശക്രാനന്ദസ്വാമികൾ പ്രൊഫ. ജി. ബാലകൃഷ്ണൻ നായർക്ക് സമർപ്പിച്ചു.

പുണ്യചരിതന്റെ നാമധേയത്തിൽ സമാദരണീയനായ ആചാര്യനെ ആവുംവിധം ആദരിച്ച്, ആ പാദങ്ങളിൽ പ്രണാമം അർപ്പിക്കുന്നു..

സ്വാമി സിദ്ധിനാഥാനന്ദ സ്മൃതിസമിതിക്കുവേണ്ടി..

| | |
|---|---|
| ഇ. ചന്ദ്രശേഖരൻ | സുദർശനം സുകുമാരൻ |
| പ്രസിഡന്റ് | സെക്രട്ടറി |

